# THE CHURCH WEEKLY

വാല്യം 23 | 1969 ജൂലൈ 13 | ലക്കം 27


## THOUGHT FOR THE WEEK

"Give us, O Lord, at all times courage to do Thy will, but help us to temper it with wisdom, that our conduct may help our fellow-men;"

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ജൂലൈ 13 മാർ കുര്യാക്കോസും മാർത്തയുലിത്തിയും

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 10 | |

മാനേജർ,
ചർച്ച്‌വീക്കിലി കോട്ടയം.

# പള്ളികളുടെ വരുമാന ഏകീകരണം

1969 ജൂലൈ 1-ാം തീയതിമുതൽ കോട്ടയം ഭദ്രാസനത്തിൽ പള്ളികളുടെ വരുമാന ഏകീകരണവും പട്ടക്കാർക്കു് ശമ്പളവ്യവസ്ഥിതിയും നടപ്പാക്കിക്കൊണ്ടു് ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി പുറപ്പെടുവിച്ചിട്ടുള്ള കല്പന ചർച്ചുവീക്കിലിയിൽ പ്രസിദ്ധം ചെയ്തിരുന്നു. ഈ പദ്ധതിയിൽ കോട്ടയം ഭദ്രാസനത്തിലെ മിക്ക പള്ളികളും സഹകരിച്ചുവരുന്നതായിട്ടാണു് അറിയുന്നതു്. സഹകരിക്കാത്ത ചുരുക്കംചില പള്ളികൾ വരുമാന ഏകീകരണത്തോടോ ശമ്പളവ്യവസ്ഥിതിയോടൊ തത്വത്തിൽ എതിരില്ല. അവർക്കുമാത്രമുള്ള ചില പ്രത്യേകകാരണങ്ങളാൽ തൽക്കാലം സഹകരിക്കുന്നില്ലെന്നുമാത്രം. ഒന്നുരണ്ടു പള്ളികൾ സഭയിൽ പുതിയതായി ഒരു ഭരണഘടന അംഗീകരിക്കുന്നതുവരെ ഇ പദ്ധതിയിൽ സഹകരിക്കുന്നതല്ലത്രെ. മററു ചില പള്ളികളിൽ നടന്നുകൊണ്ടിരിക്കുന്ന ചില പണികളും, സാമ്പത്തികമായി അവയ്ക്കുള്ള ബാദ്ധ്യതകളും തീരുന്നതുവരെ ശമ്പളവ്യവസ്ഥിതിയനുസരിച്ചു പ്രവർത്തിക്കുവാൻ കഴിയാത്ത വിവരം മെത്രാപ്പോലീത്തായെ അറിയിച്ചിട്ടുണ്ടു്. ഇപ്പോൾ ഭദ്രാസനം തയ്യാറാക്കിയിട്ടുള്ള ശമ്പളവ്യവസ്ഥകളെക്കാൾ മെച്ചപ്പെട്ട വരുമാനങ്ങൾ ഉള്ള പട്ടക്കാരും വലിയ തുകകൾ ഭദ്രാസനത്തിലേക്കു കൊടുക്കേണ്ടിവരുന്ന പള്ളികളും പദ്ധതിയിൽ ചേരുന്നതിനു് വൈമനസ്യം കാണിച്ചിട്ടുള്ളതും വിസ്മയം ജനിപ്പിക്കുന്ന കാര്യമല്ല.

ശമ്പളവ്യവസ്ഥിതിയുടെ അംഗീകരണം പെട്ടെന്നു് എല്ലാ പള്ളികളെ സംബന്ധിച്ചും നടപ്പാക്കാൻ സാദ്ധ്യമല്ലെങ്കിലും ഈ പദ്ധതിയുമായി മുമ്പോട്ടു പോകാൻ ഭദ്രാസനപൊതുയോഗവും കൗൺസിലും മെത്രാപ്പോലീത്താതിരുമേനിയും തീരുമാനിച്ചതു് നിശ്ചയമായും അഭിനന്ദനീയമാണു്. അചിരേണ എല്ലാ പള്ളികളും ഈ പദ്ധതിയിൽ സഹകരിക്കാൻ നിർബന്ധിതമാകുമെന്നുതന്നെ പ്രതീക്ഷിക്കാം. സഭയിലെ പള്ളിയിടവകകൾ എല്ലാംതന്നെ സാമ്പത്തികമായും മററും സ്വതന്ത്രമാണു്. ഇടവകക്കാരുടെ ഉൽസാഹവും ത്യാഗവുംകൊണ്ടു് ഉയർന്നുവന്നിട്ടുള്ളതാണു് മിക്ക പള്ളികളും. മെത്രാപ്പോലീത്തന്മാർ പണം ശേഖരിച്ചു് ഇടവകക്കാർക്കു് പണിയിച്ചുകൊടുത്തിട്ടുള്ള പള്ളികൾ ഉണ്ടോയെന്നു നിശ്ചയമില്ല. ഉണ്ടെങ്കിൽതന്നെ അത്തരം പള്ളികളുടെ സംഖ്യ അംഗുലീപരിമിതമായിരിക്കും. പള്ളികളും പള്ളിസ്വത്തുക്കളും ഓരോ ഇടവകക്കാരുടെയും വകയാണെന്നും അതിന്റെ കൈകാര്യകർതൃത്വവും മുതൽപിടിയും ഇടവകക്കാർക്കുള്ളതാണെന്നുമുള്ള സത്യത്തിനും തത്വത്തിനും ഈ പുതിയ ശമ്പളപരിഷ്കരണപദ്ധതി ഹാനികരമായേക്കാമെന്നു് പൊതുവെ ഒരു സംശയം പലരിലും കടന്നുകൂടിയിട്ടുണ്ടു്. കാലക്രമേണ പള്ളിയും സ്വത്തുക്കളും തങ്ങളുടേതല്ലാതായിത്തീരുന്ന ഒരു പരിപാടിയായി ഇതു പരിണമിക്കുമോ എന്നു് ആശങ്കയുള്ള ചിലരെങ്കിലും കണ്ടേക്കാം. പള്ളികളുടെ വരുമാനത്തിൽ ഒരു നിശ്ചിതഭാഗം ഭദ്രാസന ആഫീസിൽ അടയ്ക്കണമെന്നുള്ളതു തല്ക്കാലം വഹിക്കത്തക്ക നിലയിലെല്ലാമായിരിക്കാം ആരംഭിക്കുന്നതു്. പിന്നീടു് മുഴുവൻ വരുമാനവും മെത്രാപ്പോലീത്തായിക്കു് അടയ്ക്കേണ്ട ഗതികേടു വന്നുകൂടായ്കയില്ലയെന്നും ശങ്കിക്കുന്നവരുണ്ടു്. പോരെങ്കിൽ ഒരു മെത്രാപ്പോലിത്താ തിരുമേനി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു ലഘുലേഖയിൽ പറഞ്ഞിരിക്കുന്നതു് അയ്മേനികൾക്കു് പള്ളികളുടെയോ സഭയുടെയോ പണം കൈകാര്യംചെയ്യാൻ അവകാശമില്ലെന്നാണുതാനും. അതുകൊണ്ടു് ആത്യന്തികമായി അയ്മേനികൾക്കു് യാതൊരു സ്ഥാനവും അവകാശവുമില്ലാത്ത ഒരു സഭയായി മലങ്കര സുറിയാനിസഭയെ പരിവർത്തനം ചെയ്യിക്കാൻ കരുതിക്കൂട്ടിയുള്ള ഒരു സംരംഭത്തിന്റെ ആരംഭമാണോ ഈ ശമ്പളപദ്ധതിയെന്നും ചിലർ ചോദിക്കാതിരിക്കുന്നില്ല.

എന്നാൽ ഇങ്ങനെയുള്ള സംശയങ്ങളും ആശങ്കകളും അടിസ്ഥാനരഹിതങ്ങളാണെന്നു് സ്പഷ്ടമല്ലേ? ഇടവകപ്പള്ളികളും വസ്തുക്കളും ഇടവകക്കാർ തീരുമാനി

ച്ച് ആർക്കെങ്കിലും തീറെഴുതിക്കൊടുക്കുന്നതുവരെ അതവരുടെ സ്വന്തമാണ്. അവരുടെ അവകാശസ്വാതന്ത്ര്യങ്ങൾ അവർക്കല്ലാതെ ആർക്കും നഷ്ടപ്പെടുത്താൻ കഴിയുന്നതല്ല. വരുമാനഏകീകരണവും ശമ്പളപദ്ധതിയുമെല്ലാം സഭയായും, ഇടവകകളായും പ്രവർത്തിക്കുന്നതിനു ചില ചിട്ടകളും ക്രമീകരണങ്ങളും വ്യവസ്ഥ ചെയ്യുന്നതിനുവേണ്ടി മാത്രമാണ്. പള്ളികളിൽ സേവനം അനുഷ്ഠിക്കുന്ന പട്ടക്കാർ ഇപ്പോൾ ഒരു അനിശ്ചിതമായ വരുമാനരീതിയിലും, അശിക്ഷിതമായ പരിതസ്ഥിതിയിലുമാണ് കഴിഞ്ഞുകൂടുന്നതു്. അവർ അനുസരിക്കേണ്ടതു് മെത്രാപ്പോലീത്തന്മാരെയും ശമ്പളത്തിനാശ്രയിക്കേണ്ടതു് ഇടവകജനങ്ങളെയുമെന്ന നിലയാണ് ഇപ്പോഴുള്ളതു്. ഇതൊരു പൊരുത്തക്കേടാണ്. പണ്ടൊക്കെ ഇടവകയിൽ വളരെ പ്രാമാണ്യവും ധനപരമായ കഴിവുകളുമുള്ള കുടുംബങ്ങളിലെ അംഗങ്ങൾ പട്ടമേൽക്കുന്ന പതിവുണ്ടായിരുന്നു. പള്ളിവരുമാനങ്ങളിൽനിന്നു് അവർക്കുലഭിക്കുന്ന തുകയെക്കുറിച്ചു് വളരെ ഉൽക്കണ്ഠാകുലരാകേണ്ട ആവശ്യവും പലർക്കുമില്ലായിരുന്നു. ഇന്നാകട്ടെ അദ്ധ്യാപകവൃത്തികൂടി സ്വീകരിച്ചിട്ടുള്ള ചില പട്ടക്കാർക്കും വളരെ വരുമാനമുള്ള വലിയ പള്ളികളിലെ വികാരിമാർക്കും മാത്രമാണ് സാമ്പത്തികമായി ഒരു വിധം സംതൃപ്തിയിൽ കഴിയാൻ സൗകര്യമുള്ളതു്. ആ നില മാററി വൈദികരുടെ സേവനം കുറച്ചുകൂടെ മെച്ചവും, അവരുടെ വരുമാനങ്ങൾക്കു് സംതൃപ്തികരമായ വ്യവസ്ഥകളും ഉണ്ടാക്കേണ്ടതത്യാവശ്യമായിവന്നു. പ്രത്യേകിച്ചു് ഇതരക്രിസ്ത്യീയസഭകളിലെ നില അക്കാര്യത്തിൽ കൂടുതൽ അനുകരണീയമായിത്തോന്നുകയും ചെയ്തുതുടങ്ങി. അതിന്റെ ഫലമാണ് ഇപ്പോഴത്തെ വരുമാനഏകീകരണവും ശമ്പള പദ്ധതിയും.

ഭദ്രാസനങ്ങളിൽ മാത്രമല്ല, സഭ മുഴുവൻ ഒരേ വരുമാനനിരക്കും, ശമ്പളക്രമീകരണവും ഉണ്ടായിരിക്കുന്നതു് ആശാസ്യവും സൗകര്യപ്രദവുമാണ്. എന്നാൽ അങ്ങനെയൊരു യോജിച്ച പദ്ധതി രൂപവൽക്കരിക്കാൻ കൂടുതൽ പ്രായോഗികവൈഷമ്യങ്ങൾ ഉണ്ടു്. അതു നടപ്പിൽ വരുത്താൻ കാലതാമസവുമുണ്ടാകും. ആ വൈഷമ്യങ്ങൾ കണ്ടുകൊണ്ടാണ് തുമ്പമൺ ഭദ്രാസനവും മററും ഏകപക്ഷീയമായി നടപടികൾ സ്വീകരിച്ചു മുമ്പോട്ടു പോയതു്. പിന്നീടു് അങ്കമാലി മുതലായ ഭദ്രാസനങ്ങൾ അതു നടപ്പാക്കി. ഇപ്പോൾ കോട്ടയം ഭദ്രാസനവും അക്കാര്യത്തിൽ പ്രവർത്തിച്ചുതുടങ്ങിയിട്ടുള്ളതു് ആ ഭദ്രാസനത്തിലുള്ള എല്ലാ പള്ളികളുടെയും ജനങ്ങളുടെയും പിന്തുണ അർഹിക്കുന്നു. ഒരു പദ്ധതിയും അതിന്റെ വിശദാംശങ്ങളിൽ സകലരെയും തൃപ്തിപ്പെടുത്തുന്നതാകില്ല. പൊതുവെ സ്വീകാര്യമായ ഒരു പദ്ധതിയുമായി മുൻപോട്ടു പോകുന്നതേ പ്രായോഗികമായിവരൂ. ഓരോ പള്ളിയുടെയും പ്രത്യേകസാഹചര്യങ്ങളും വൈഷമ്യങ്ങളും കണക്കിലെടുത്തു് താൽക്കാലികമായ ചില നീക്കുപോക്കുകൾ അനുവദിക്കുന്ന കാര്യത്തിൽ ഇടവകമെത്രാപ്പോലീത്ത തിരുമേനി ഉദാരമായ സമീപനം സ്വീകരിച്ചിട്ടുള്ളതായി കാണുന്നതു് വൈഷമ്യങ്ങൾ ഉള്ള ഇടവകകളെ സംബന്ധിച്ചു് പ്രത്യേകം സ്വാഗതാർഹമാണ്.

പള്ളികൾ അവരുടെ വരുമാനത്തിലൊരു വിഹിതം ഭദ്രാസനകേന്ദ്രത്തെ ഏല്പിക്കുന്നതിനു് എന്തിനു മടിക്കണമെന്നുള്ളതും ചിന്തിക്കേണ്ടതുണ്ടു്. മിക്ക പള്ളികളും പട്ടക്കാർക്കു് ഇപ്പോൾ കൊടുത്തുകൊണ്ടിരിക്കുന്നതോ അല്ലെങ്കിൽ അതിൽ കുറവോ ആയ തുകയും ഭദ്രാസനത്തിലേക്കു് കൊടുക്കേണ്ടിവരുന്നതു പലപ്പോഴായി പട്ടക്കാർക്കു് കൊടുത്തുകൊണ്ടിരുന്നതു്. ഒന്നിച്ചു സ്വരൂപിച്ചു് മെത്രാസനയാപ്പീസിൽ ഏല്പിക്കുന്ന ഒരു ചിട്ടയും ക്രമീകരണവും മാത്രമാണ് ഈ പുതിയ പദ്ധതികൊണ്ടുണ്ടാകുന്നതു്. ചില വലിയ പള്ളികളിൽനിന്നു പട്ടക്കാരുടെ ശമ്പളം കഴിഞ്ഞു് അൽപം വല്ലതും കൂടുതൽ കൊടുക്കേണ്ടിവന്നേക്കാം. അതൊരു പദവിയായി ആ പള്ളികൾ കണക്കാക്കേണ്ടതാണ്. അത്രയും ധനസൗകര്യമില്ലാത്ത പള്ളികളിൽ സേവനമനുഷ്ഠിക്കുന്ന വൈദികരുടെ ശമ്പളക്കാര്യത്തിൽ അവർ സഹകരിക്കുന്നതു് ഒരു പദവിയല്ലേ? ധാർമ്മികമായ ഒരു ചുമതലയും അവർക്കതിനുണ്ടു്. ഇങ്ങനെയുള്ള വലിയ പള്ളികൾ കെട്ടിപ്പടുത്തിട്ടുള്ളതു ആ പള്ളികളിലെ ഇടവകക്കാരുടെ പണംകൊണ്ടുമാത്രമല്ലല്ലോ. സമീപപ്രദേശങ്ങളിലെയും വിദൂരഇടവകകളിലെയും വിശ്വാസികൾ അവിടെ നേർച്ചകാഴ്ചകൾ അർപ്പിച്ചതിന്റെ ഫലംകൂടിയാണ് അവരുടെ അഭിവൃദ്ധി. അതിന്റെ തുച്ഛമായ ഒരു ഭാഗം ഇതരപള്ളികളുടെ സാധാരണത്തിനായി ചെലവിടാനുള്ള സൗകര്യം ലഭിക്കുമ്പോൾ പുൽക്കൂട്ടിലെ ശ്വാനനെപ്പോലെയല്ലല്ലോ അതിനെ സമീപിക്കേണ്ടതു്.

ഗവർമെൻറുപോലെയുള്ള സ്ഥാപനങ്ങളിൽ വരുമാനത്തിന്റെ 33 ശതമാനമാണ് ജീവനക്കാരുടെ ശമ്പളത്തിനും വേതനങ്ങൾക്കുമായി സാധാരണഗതിയിൽ പരിമിതിപ്പെടുത്തുന്നതു്. ഇപ്പോഴത്തെ കേരളഗവർമെൻറുപോലെ ധൂർത്തടിക്കുന്ന ഗവർമെൻറുകളെപ്പററിയല്ല പറയുന്നതു്. മിക്ക പള്ളികൾക്കും അവയുടെ വരുമാനത്തിന്റെ മൂന്നിലൊന്നുകൊണ്ടു് പട്ടക്കാരുടെയും, കപ്യാരന്മാരുടെയും വേതനങ്ങൾ നിർവഹിക്കാൻ കഴിയും. ആ തുക ഭദ്രാസന ആപ്പീസിനെ ഏല്പിച്ചുകൂടേ? പട്ടക്കാരുടെ ശമ്പളബാദ്ധ്യത സ്വീകരിച്ചുകൊണ്ടാണ് ഭദ്രാസനആപ്പീസ് അത്രയും ആവശ്യപ്പെടുന്നതു്.

ഈ പദ്ധതി വിജയിപ്പിക്കണമെങ്കിൽ ഇടവകയിലും വലിയ പരിവർത്തനമുണ്ടായേ തീരുവെന്നതു് വലിയ പ്രയോജനമല്ലേ. ശരിയായ കണക്കുകൾ സൂക്ഷിക്കാനും, ക്രമമായ ചില ബാദ്ധ്യതകൾ നിർവഹിക്കാനുമുള്ള ഉത്തരവാദിത്വം ഇടവകയ്ക്കു് വന്നുചേരുന്നു. പട്ടക്കാർക്കു് തോന്ന്യാസമായ നിലയിൽ അതുമിതും പ്രവർത്തിക്കാനുള്ള സൗകര്യം കുറയുന്നു. ഇടവകമെത്രാപ്പോലീത്തായുടെ ശിക്ഷണത്തിൽ അവർ വർത്തിക്കുവാൻ നിർബന്ധിതരാകുന്നു. വൈദികർക്കും അതു കൂടുതൽ സൗകര്യമാണ്. പല യജമാനന്മാരെ അനുസരിക്കേണ്ട ഗതികേടു പല വൈദികർക്കുമുണ്ടു്. ഇനിയും മേൽപ്പട്ടക്കാരുടെ വരുതിയിൽ നിൽക്കണമെന്നേയുള്ളു. ജനങ്ങൾക്കും ഒരു പട്ടക്കാരന്റെ „സേവനം„ ദുസ്സഹമായിത്തീരുമ്പോൾ അതിൽനിന്നൊരു വിമുക്തി ലഭിക്കാനും സൗകര്യം ലഭിക്കുന്നു. സ്ഥലംമാററങ്ങൾ ശമ്പളം കൊടുക്കുന്ന വൈദികരെ സംബന്ധിച്ചു മാത്രമേ നടപ്പാക്കാനും കഴിയൂ.

പുതിയ പദ്ധതി അതിന്റെ പുതുമകൊണ്ടുതന്നെ ആശങ്കകൾ പലരിലും ജനിപ്പിച്ചേക്കാം. എന്നാൽ അതൊന്നു പരീക്ഷിച്ചുനോക്കാനെങ്കിലുമുള്ള ധൈര്യം നമ്മുടെ പള്ളികൾക്കില്ലെന്നു വരുമോ? ധൈര്യവും സാഹസികത്വവും ദൈവാശ്രയവുമുള്ള ഒരു ജനതയാണ് പുരോഗമിക്കുന്നതു്. തെററുകൾ തിരുത്താൻ കഴിയും. അപകടമെന്നു കണ്ടാൽ പദ്ധതി ഉപേക്ഷിക്കാനും നമുക്കു കഴിയും. പക്ഷേ കരയ്ക്കിരുന്നു മീൻ പിടിക്കാനല്ല ശ്രമിക്കേണ്ടതു്. ഭദ്രാസനത്തിലെ പള്ളിപ്രതിപുരുഷന്മാരുടെ ആനുകൂല്യത്തോടുകൂടി പാസ്സാക്കിയ ഒരു പദ്ധതി വിജയിപ്പിക്കാനുള്ള ആത്മാർത്ഥമായ ശ്രമമാണു നടക്കേണ്ടതു്. ഈ പദ്ധതിക്കു് സർവവിജയങ്ങളും ആശംസിക്കുവാൻ ഞങ്ങൾക്കു് സന്തോഷമുണ്ടു്.

---

# മലങ്കരസഭയിൽ വി. കുർബ്ബാനയെപ്പററിയുള്ള ഉപദേശൈക്യം

സി. പി. മാത്യു

II

മാർ ഗീവറുഗീസു ദീവന്നാസ്യോസ് തിരുമനസ്സുകൊണ്ടു രചിച്ചിട്ടുള്ള ''മതോപദേശസാരങ്ങൾ,, എന്ന പുസ്തകത്തേക്കാൾ ഇവിടെയുള്ള ഓർത്തഡോക്സുസഭയെ സംബന്ധിച്ചിടത്തോളം ആധികാരികമായ ഒരു പ്രമാണം മലയാളത്തിൽ ഉള്ളതായി അറിയുന്നില്ല. (തക്സായെ ഒഴിച്ചാണു പറയുന്നതു്) പ്രസ്തുത സഭയുടെ അംഗങ്ങൾ മാത്രമല്ല, ഇതര സഭാംഗങ്ങളും ഈ ചെറുപുസ്തകം സൂക്ഷ്മതയോടെ പഠിക്കുന്നതു പ്രയോജനകരമായിരിക്കും. പല തെററിദ്ധാരണകളും നീങ്ങുന്നതിനു് അതു സഹായകരമായിരിക്കും. തൻെറ സഭയുടെ ഉപദേശങ്ങളെപ്പററി തിരുമനസ്സുകൊണ്ടു ടി പുസ്തകത്തിൻെറ മുഖവുരയിൽത്തന്നെ അവകാശപ്പെടുന്നതു് അവ ''വേദസത്യത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന,,വയാണെന്നത്രേ. മാർ ഗ്രിഗോറിയോസ്, ബാറെബ്രായ മുതലായവരുടെ കൃതികൾ പരിശോധിച്ചശേഷം ഈ പുസ്തകം രചിച്ചിട്ടുള്ളതാണെന്നും തിരുമേനി പറയുന്നുണ്ടു്. അതിനാൽ ഇതിൽ കാണുന്ന ഉപദേശങ്ങളും വ്യാഖ്യാനങ്ങളും ഈ പ്രസിദ്ധ വേദശാസ്ത്രജ്ഞന്മാരുടെ അഭിപ്രായങ്ങൾക്കു് അനുയോജ്യമായിട്ടുള്ളവയാണെന്നു തീർച്ചപ്പെടുത്താം.

വി. കുർബാനയെപ്പററി പ്രതിപാദിക്കുന്ന ഭാഗത്തുനിന്നു് ഏതാനും വാചകങ്ങൾ നോക്കാം: ഒന്നാം വാചകം ഇപ്രകാരമാണു്. ''കുർബാന എന്നതു നമ്മുടെ ആത്മാക്കളുടെ പുലർച്ചയ്ക്കും രക്ഷയ്ക്കും വേണ്ടി ഭക്ഷണവും പാനീയവുമായി കർത്താവേശുമശിഹായുടെ തിരുശരീരരക്തത്തിനു നമ്മെ സംബന്ധിപ്പിക്കുന്നതായ ഒരു കൂദാശയത്രേ. ''ഈ പ്രസ്താവന പ്രത്യക്ഷമായും വേദപുസ്തകത്തിൽ അധിഷ്ഠിതമാണല്ലൊ. ''നാം അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിൻെറ രക്തത്തിൻെറ കൂട്ടായ്മ അല്ലയൊ? നാം അറുക്കുന്ന അപ്പം ക്രിസ്തുവിൻെറ ശരീരത്തിൻെറ കൂട്ടായ്മ അല്ലയൊ,, എന്നല്ലൊ വി. പൗലോസ് പറയുന്നതു്. ''കൂട്ടായ്മ,, എന്ന മലയാള പദം അത്ര പററിയതല്ല, പല ആധുനിക ഇംഗ്ളീഷു ഭാഷാന്തരങ്ങളിൽ, ക്രിസ്തുവിൻെറ ശരീരരക്തങ്ങളിലുള്ള ''പങ്കെടുക്കൽ,, അഥവാ പങ്കുകൊള്ളൽ എന്ന ആശയം ദ്യോതിപ്പിക്കുന്ന പദമാണു്. (Partaking or Sharing) ''തിരുശരീരരക്തത്തിനു നമ്മെ സംബന്ധിപ്പിക്കുന്നതായ., എന്നാണു തിരുമേനി എഴുതിയിട്ടുള്ളതു്. വി. കുർബാന അനുഭവിക്കുന്ന വിശ്വാസി കർത്താവിൻെറ തിരുശരീരരക്തങ്ങളെ ഭക്ഷിച്ചു കുടിക്ക, അതായതു ക്രിസ്തുവിനെ ഉൾക്കൊള്ളുകയാണു ചെയ്യുന്നതെന്നു സ്പഷ്ടമാക്കുന്ന അനേകം ഭാഗങ്ങൾ മാർത്തോമ്മാ തക്സായിൽനിന്നു് കഴിഞ്ഞ ലക്കത്തിൽ ഞാൻ ഉദ്ധരിച്ചിരുന്നല്ലൊ.

വീണ്ടും തിരുമനസ്സിലെ പുസ്തകത്തിൽ നോക്കുക ''വിശ്വാസത്തോടും ഭക്തിയോടുംകൂടെ കൈക്കൊള്ളുന്നവർക്കു കർത്താവിൻെറ ശരീരരക്തങ്ങളുടെ ഫലമായ പാപമോചനവും നിത്യജീവനും ലഭിക്കുന്നതാകുന്നു. തിരിച്ചറിവും ഭക്തിയും കൂടാതെ ഭക്ഷിക്കുന്നവർക്കൊ ശിക്ഷാവിധി ഉണ്ടാകയും ചെയ്യും,, മാർത്തോമ്മാസഭയിൽ ഉപയോഗിക്കുന്ന കുമ്പസാരത്തിൻെറ പ്രാർത്ഥനയിലെ അവസാനവാചകം ഇങ്ങനെയാണു്. ''കർത്താവേ, ഞാൻ അനുഭവിക്കുന്ന തിരുശരീരവും തിരുരക്തവും എനിക്കു ശിക്ഷാവിധിക്കും കുററത്തിനും ആയിത്തീരാതെ ജീവനും രക്ഷയ്ക്കും ആക്കിത്തീർക്കേണമേ,, കഴിഞ്ഞ ലക്കത്തിൽ ഉദ്ധരിച്ചിരുന്ന വാചകങ്ങളും നോക്കുക. ദീവന്നാസ്യോസ് തിരുമനസ്സിലെ പുസ്തകത്തിൽ കാണുന്ന ആശയവും മാർത്തോമ്മാ തക്സായിലേതും പരിപൂർണ്ണമായി യോജിച്ചിരിക്കുന്നുവെന്നു് ആർക്കും കാണാവുന്നതാണു്. അതിൽ തെല്ലും ആശ്ചര്യപ്പെടാനില്ല. കാരണം ഇവ വേദപുസ്തകത്തിൽ തികച്ചും അധിഷ്ഠിതമാണു്.

മതോപദേശസാരങ്ങളിൽനിന്നു രണ്ടു ഭാഗങ്ങൾ ഞാൻ ഉദ്ധരിച്ചുകഴിഞ്ഞു. ഇവയ്ക്കു രണ്ടിനുമിടയ്ക്കു വരുന്ന ഒരു വാചകം ഇനിയും നോക്കാം. '‚അപ്പത്തിലും വീഞ്ഞിലും ശുദ്ധമുള്ള റൂഹായാകുന്ന ദൈവം ആവസിക്കുന്നതിനാൽ — — അവയെ കർത്താവിൻെറ ശരീരരക്തങ്ങളെന്നു വിശ്വസിപ്പാനുള്ളതാകുന്നു,, ഇതിൽ ഒടുവിലത്തേ ഭാഗത്തെക്കുറിച്ചു് ഇനിയും എന്തെങ്കിലും പറയണമൊ? മാർത്തോമ്മാസഭയുടെ വേദാനുസരണമായ ഉപദേശം അതുതന്നെയാണു്. എന്നാൽ അപ്പവീഞ്ഞുകളിൽ വി. റൂഹാ ആവസിക്കുന്നു എന്ന പദപ്രയോഗത്തോടു മാർത്തോമ്മാക്കാരായ ചിലർക്കു പൂർണ്ണമായ യോജിപ്പു് ഇല്ലയെന്നു് ഒരു പക്ഷേ പറഞ്ഞേക്കാം. അതിനാൽ അതു് അല്പം പരിശോധിക്കേണ്ടിയിരിക്കുന്നു. മലങ്കരസഭയിലെ നവീകരണസംരംഭത്തിൻെറ ജനയിതാവായ പാലക്കുന്നത്തു് അബ്രാഹം മല്പാനച്ചൻ ഉപയോഗിച്ച തക്സായിലെ അപ്പം വാഴ്ത്തൽ വാചകം ഇപ്രകാരമായിരുന്നു ''പരിശുദ്ധ റൂഹാ ആവസിച്ചു് ഈ അപ്പത്തെ അതിനെ കൈക്കൊള്ളുന്നവർക്കു പാപങ്ങളുടെ മോചനത്തിനും നിത്യജീവനുമായി യേശുമശിഹായുടെ ശരീരമാക്കിത്തീർക്കട്ടെ.,, വി. റൂഹാ അപ്പത്തിന്മേൽ ആവസിക്കുന്നു എന്ന ആശയത്തെപ്പററി അബ്രാഹം മല്പാനച്ചനു യാതൊരു സംശയവുമില്ലായിരുന്നു. എങ്കിലും മാർത്തോമ്മാസഭയുടെ തക്സായായി തീത്തൂസ് ദ്വിതീയൻ തിരുമേനി പ്രസിദ്ധംചെയ്തിട്ടുള്ള പുസ്തകത്തിലേ വാചകം ഇങ്ങനെയാണു്. ''ഈ അപ്പം നമ്മുടെ കർത്താവേശുമശിഹായുടെ തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അതിനെ ശുദ്ധീകരിക്കുമാറാകട്ടെ,, (അപ്പം വാഴ്ത്തലിൻെറ പ്രാർത്ഥനയായി ഈ വാചകം അന്യൂനവും തികച്ചും പര്യാപ്തവുമാണെന്നു ഞാൻ അഭിപ്രായം ആരാഞ്ഞിട്ടുള്ള എല്ലാ ഓർത്തഡോക്സു വൈദികരും റോമൻകത്തോലിക്കാ വൈദികരും ഏകകണ്ഠമായി പറഞ്ഞു. അക്കൂട്ടത്തിൽ ഇരുസഭകളിലെയും ചില മേല്പട്ടക്കാരും ഉൾപ്പെടുന്നു. ഏതാനും ദശകങ്ങൾക്കു മുമ്പു് ഓർത്തഡോക്സുകാരും മാർത്തോമ്മാക്കാരും അന്നിവിടെയുണ്ടായിരുന്ന ആംഗ്ളിക്കരും ചേർന്നു് ഔപചാരികമായിത്തന്നെ നടത്തിയ സുഹൃൽസംഭാഷണങ്ങളിൽവച്ചു് ഓർത്തഡോക്സ് ഡെലിഗേഷൻ ഈ അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളതുമാണു്. അന്നത്തേ കാതോലിക്കാബാവാ തിരുമേനിയാണു ഡെലിഗേഷൻ അംഗങ്ങളെ നിയമിച്ചതെന്നുള്ളതും പ്രസ്താവ്യമാണു്.) പരിശുദ്ധാത്മാവു് ഉന്നതങ്ങളിൽനിന്നിറങ്ങി അപ്പത്തിന്മേൽ ആവസിക്ക എന്നുള്ളതു മനോഹരവും ലളിതവുമായ അലങ്കാരഭാഷയാണു്. നമ്മുടെ ദൈനംദിനഭാഷയിൽപ്പോലും നാം ധാരാളം അലങ്കാരങ്ങൾ ഉപയോഗിക്കാറുണ്ടു്. അതിൽ യാതൊരു ദോഷവുമില്ല. ''അവൻ കോപംകൊണ്ടു ജ്വലിച്ചു,, എന്നും ''കോപംകൊണ്ടു കലിതുള്ളി,, എന്നും മററും നാം പറയാറുണ്ടല്ലൊ. അത്യന്തം കോപിച്ചിരുന്നു എന്ന വസ്തുത അതിശക്തമായ അലങ്കാരഭാഷയിൽപ്പറയുന്നു എന്നേയുള്ളു. പരിശുദ്ധ റൂഹാ സ്വർഗ്ഗോന്നതങ്ങളിൽനിന്നിറങ്ങിവരികയെന്നു പറയുമ്പോൾ വളരെ വിദൂരവും ഉയരം കൂടിയതുമായ ഏതൊ സ്ഥലത്തുനിന്നും ഇറങ്ങിവരികയാണെന്നു നാം അർത്ഥമാക്കുകയില്ലല്ലൊ. കുറഞ്ഞപക്ഷം അർത്ഥമാക്കേണ്ടതില്ല. എങ്കിലും നമ്മുടെ പരസ്യാരാധനാ സാഹിത്യത്തിൽ ഇങ്ങനെയുള്ള അലങ്കാരഭാഷയ്ക്കു തീർച്ചയായും സ്ഥാനമുണ്ടു്, അലങ്കാരഭാഷയാണെന്നുള്ളതു വിസ്മരിച്ചുകൂടാ എന്നേയുള്ളു. എന്നാൽ ഒരു ധ്യാനത്തിലോ പ്രാർത്ഥനയിലോ എത്രത്തോളം അലങ്കാരഭാഷ വേണമെന്നും, ഏതെല്ലാം അലങ്കാരങ്ങളാണു് അനുവദനീയമെന്നും

# സുന്നഹദോസിന്റെ അധികാരങ്ങൾ

പി. എ. ഉമ്മൻ

മേൽപ്പട്ടസ്ഥാനത്തേക്കു് മലങ്കര അസോസിയേഷൻ തിരഞ്ഞെടുത്ത രണ്ടുവൈദികരെ അഭിഷേകം ചെയ്യാൻ സുന്നഹദോസ് വിസമ്മതിച്ചിരിക്കുന്നതുമൂലം സഭയിൽ അസുഖകരമായ ഒരന്തരീക്ഷം സംജാതമായിട്ടുണ്ടെന്നുള്ളതിനു് സംശയമില്ല. ഈ പ്രശ്നത്തിന്റെ നാനാവശങ്ങളെക്കുറിച്ചു് ചർച്ചവീക്കിലിയിൽ ലേഖനങ്ങൾ വന്നിട്ടുള്ളതുകൊണ്ടു് ദീർഘമായ ഒരു ചർച്ചയ്ക്കു് ഞാൻ ഒരുങ്ങുന്നില്ല. മേൽപട്ടസ്ഥാനത്തേയ്ക്കുള്ള തിരഞ്ഞെടുപ്പിനെക്കുറിച്ചു് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസും സഹമെത്രാന്മാരും പുലർത്തിയിരുന്ന അഭിപ്രായങ്ങൾ വായനക്കാരുടെ ദൃഷ്ടിയിൽ കൊണ്ടുവരണമെന്നു മാത്രം ആഗ്രഹിക്കുന്നു.

1083 മകരം 2-ാം തീയതി ജോസഫ് മാർ ദീവന്നാസിയോസ് അയച്ച സർക്കുലർ കൽപനയിലാണു് അന്നത്തെ സുന്നഹദോസിന്റെ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിരിക്കുന്നതു്. ആ കൽപനയിലെ സംഗതമായ ഭാഗം താഴെ ഉദ്ധരിക്കുന്നു: ‘‘മേൽപട്ടസ്ഥാനത്തിനു് ആളുകളെ തിരഞ്ഞെടുക്കാൻ ഇതിനു മുമ്പു് പരുമല യോഗംകൂടിയപ്പോൾ നാമും സഹോദരന്മാരായ മെത്രാപ്പോലീത്തമാരും കൂടി ആരെ എങ്കിലും തിരഞ്ഞെടുക്കുന്നതു് സമ്മതമാണെന്നു് യോഗം ഐകകണ്ഠ്യേന സമ്മതിച്ചിട്ടുള്ളതും അതനുസരിച്ചു് ഞങ്ങൾ തിരഞ്ഞെടുത്തിട്ടുള്ളതുമാണെങ്കിലും മേൽപട്ടസ്ഥാനം മഹാപരിശുദ്ധമായിട്ടുള്ളതും അതിലേയ്ക്കു് തിരഞ്ഞെടുക്കപ്പെടുന്നവർ സഭയുടെ നല്ല തൃപ്തി സമ്പാദിച്ചവർ ആയിരിക്കേണ്ടതുമാകയാൽ നമ്മുടെയൊ സഹോദരമെത്രാപ്പോലീത്തന്മാരുടെയോ സ്വന്ത അഭിപ്രായത്തിന്മേൽ അല്ല പൊതുയോഗത്തിന്റെ തൃപ്തിയിന്മേൽതന്നെ വാഴിക്കപ്പെടുന്നതു് അധികം ഉത്തമവും ദൈവികവും ആയിരിക്കുമെന്നു് വിചാരിക്കുന്നു,, (വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് (Z. M. Paret P 44 & 45) പൊതുയോഗതീരുമാനം മെത്രാന്മാരുടെ അഭിപ്രായത്തെക്കാൾ ‘‘അധികം ഉത്തമവും ദൈവികവും ആയിരിക്കുമെന്നു,, അന്നത്തെ മെത്രാന്മാർ വിശ്വസിച്ചു. അതുകൊണ്ടു് പൊതുയോഗം വിളിച്ചുകൂട്ടി വട്ടശ്ശേരിൽ തിരുമേനിയേയും മററും മെത്രാൻസ്ഥാനത്തേക്കു തിരഞ്ഞെടുത്തു. എന്നാൽ ഇന്നു് മലങ്കര അസോസിയേഷന്റെ ഏകകണ്ഠമായ അഭിപ്രായത്തെ തൃണവൽഗണിക്കാൻ തിരുമേനിമാർക്കു യാതൊരു വിഷമവും ഉള്ളതായി തോന്നുന്നില്ല. ഈ തീരുമാനത്തിൽ എത്തുന്നതിനു മുമ്പു് എന്തെങ്കിലും അന്വേഷണം ഈ രണ്ടു വൈദികരെക്കുറിച്ചു് നടത്തിയതായി അറിവില്ല. അവരെ തിരസ്കരിക്കുന്നതിനുള്ള യാതൊരു കാരണവും പ്രസ്താവി

(ശേഷം 6-ാം പേജിൽ)

---

ഉള്ളതെപ്പററി ഖണ്ഡിതമായ നിയമങ്ങൾ സാദ്ധ്യമല്ലല്ലൊ. പൌരസ്ത്യസഭകളുടെ തക്സാകളിൽ അലങ്കാരഭാഷ സമൃദ്ധിയായുണ്ടു്. പാശ്ചാത്യർ താരതമ്യേന കൂടുതൽ ലളിതമായ ഭാഷ ഇഷ്ടപ്പെടുന്നവരാണെന്നു പറയാം. ഏതായാലും തിരുശരീരമായിരിപ്പാൻ പരിശുദ്ധ റൂഹാ അപ്പത്തെ ശുദ്ധീകരിക്കുമാറാകട്ടെ എന്നുള്ള വാചകത്തിനു് അർത്ഥപുഷ്ടിയിൽ ഭംഗം നേരിടുന്നില്ല. വി. റൂഹാ വന്നു് അപ്പത്തിന്മേൽ ആവസിക്കാതെ, കുറെ അകന്നുനിന്നു ശുദ്ധീകരിക്കുന്നു എന്ന ധ്വനി ഇതിൽ ഉണ്ടെന്നു് ആരും ശങ്കിക്കയില്ലല്ലൊ!

പരിശുദ്ധ റൂഹാ ഏതെങ്കിലും നിർജ്ജീവ വസ്തുവിന്മേൽ വന്നു് ആവസിക്കുന്നതായി വേദപുസ്തകത്തിൽ ഒരിടത്തും പറഞ്ഞിട്ടില്ലയെന്നു ഞങ്ങളുടെ തക്സാക്കമ്മിററിയിൽ ചില അംഗങ്ങൾ ചൂണ്ടിക്കാട്ടി. അക്ഷരപ്രകാരം അതു ശരിയായിരിക്കും. എന്നാൽ പരിശുദ്ധാത്മാവു നിർജ്ജീവവസ്തുക്കളിന്മേൽ പ്രവർത്തിക്കുന്നു എന്നുള്ളതു് അവിതർക്കിതമാണു്. ‘‘ദൈവത്തിന്റെ ആത്മാവു് വെള്ളത്തിൻമീതെ പരിവർത്തിച്ചുകൊണ്ടിരുന്നു,, എന്നു് ഉല്പത്തിപ്പുസ്തകത്തിന്റെ ഒന്നാം അദ്ധ്യായത്തിന്റെ ആദ്യഭാഗത്തുതന്നെ നാം വായിക്കുന്നുണ്ടല്ലൊ ആവസിക്ക എന്ന അർത്ഥം തന്നെയാണു് ഇതിനുള്ളതു്.

അടുത്തതായി വി. കുർബാന ഒരു ബലി എന്നതേപ്പററി തിരുമനസ്സുകൊണ്ടു് എഴുതിയിരിക്കുന്നതു നോക്കാം. ‘‘കുർബാന മശിഹായുടെ ശരീരരക്തങ്ങളുടെ ഒരു സംബന്ധം എന്നു മാത്രമല്ല, പുതിയ നിയമപ്രകാരമുള്ള ഒരു ബലിയും കാഴ്ചയും കൂടി അത്രേ,, എന്നു പറഞ്ഞുകൊണ്ടാണു് ഈ ഭാഗം ആരംഭിക്കുന്നതു്. ഇതു ന്യായപ്രമാണബലികളെക്കാൾ ഫലമേറിയതും മഹനീയമേറിയതും ആകുന്നു,, എന്നു ചൂണ്ടിക്കാണിച്ചശേഷം ഈ ബലിയുടെ അർത്ഥത്തെയും സ്വഭാവത്തെയും പ്രതിപാദിക്കുന്നു. ഇതത്രേ നാം ശ്രദ്ധിക്കേണ്ടതു്. ഇവിടെ മൂന്നു കാര്യങ്ങൾ എടുത്തു പറയുന്നു.

1) ‘‘ലോകരക്ഷയ്ക്കു വേണ്ടിയുള്ള മശിഹായുടെ ഏകബലി നിവർത്തിച്ചിരിക്കുന്നുവെന്നു് ഇതിനാൽ കാണിക്കുന്നു,, ഇതേപ്പററി ആർക്കും ഒരു സംശയത്തിനും വകയില്ലല്ലൊ. ‘‘കർത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു,, എന്നത്രേ വി. പൗലോസിന്റെ വാക്കുകൾ.

2) ‘‘തന്റെ ജനനം, പരസ്യശുശ്രൂഷ, മരണം, കബറടക്കം, ഉയിർത്തെഴുന്നേൽപ്പു് മുതലായവയെ ഓർപ്പിക്കയും ചെയ്യുന്നു,, ഇതിനെ ഒരു മാർത്തോമ്മാക്കാരനും ചോദ്യം ചെയ്യാനിടയില്ല.

3) ‘‘കർബാനയിൽ ഉപയോഗിക്കുന്ന അപ്പം, വീഞ്ഞ്, തബ്ലൈത്താ മുതലായ സാധനങ്ങളും. പട്ടക്കാർ നിവർത്തിക്കുന്ന അപ്പം കണ്ടിപ്പു്, ആഘോഷം മുതലായ കർമ്മങ്ങളും മശിഹാ തന്റെ ഏകബലിയിൽ ഉപയോഗിച്ച സാധനങ്ങളെയും കർമ്മങ്ങളെയും മററും ദൃഷ്ടാന്തപ്പെടുത്തുന്നവയാകുന്നു,, ഇതിലും ആർക്കെങ്കിലും വിരോധം തോന്നത്തക്കവണ്ണം എന്തെങ്കിലും ഉള്ളതായി എനിക്കു കാണാൻ സാധിക്കുന്നില്ല. പിന്നീടു കുർബാന ഒന്നായി കൊടുക്കുന്നതിന്റെ ന്യായം വിശദീകരിക്കുന്നു. കുർബാന ഒരു ബലിയാണെന്നുള്ളതേക്കുറിച്ചു മാത്രമേ ഞാൻ തൽക്കാലം നിരൂപണം ചെയ്യുന്നുള്ളു. അതേപ്പററി മേല്പറഞ്ഞ വാചകങ്ങൾ മാത്രമാണു് ഈ പുസ്തകത്തിൽ കാണുന്നതു്. ഇനിയും ഈ വിഷയത്തെക്കുറിച്ചു ഞങ്ങളുടെ തക്സാക്കമ്മിററി പറഞ്ഞിരിക്കുന്നതു നോക്കുക. ‘‘വി. കുർബാന സർവലോകത്തിന്റെയും രക്ഷയ്ക്കായി തന്നെത്തന്നെ നിത്യയാഗമായി അർപ്പിച്ച നമ്മുടെ കർത്താവിനെയും അവന്റെ മരണത്തെയും അനുസ്മരിക്കുന്നതും പ്രസ്താവിക്കുന്നതുമായ ഒരു കർമ്മവും, യാഗമായി അർപ്പിക്കപ്പെട്ട ക്രിസ്തുവിനെ ഭക്ഷിച്ചു കുടിക്കുന്നതിനുള്ള യാഗവിരുന്നും, ക്രിസ്തു മൂലമുള്ള രക്ഷയുടെ നിർണ്ണയത്തിനു് ഒരു ലക്ഷ്യവും (Pledge) വിശ്വാസികൾക്കു ക്രിസ്തുവിനോടും തമ്മിൽത്തമ്മിലുമുള്ള ഏകീകരണത്തിനു (Incorporation) ഒരു മുഖാന്തരവും, ക്രിസ്തു മൂലമുള്ള രക്ഷയെയും ദൈവത്തിൽനിന്നു നാം അനുഭവിക്കുന്ന മറെറല്ലാ നന്മകളെയുംകുറിച്ചു ദൈവത്തോടുള്ള നമ്മുടെ കൃതജ്ഞതയെ അറിയിക്കുന്ന ഒരു സ്തോത്രാർപ്പണവും, ക്രിസ്തുവിന്റെ നിത്യയാഗത്തെ ആധാരമാക്കിക്കൊണ്ടു സകല അനുഗ്രഹങ്ങൾക്കുമായിട്ടു ദൈവത്തോടുള്ള ഒരഭ്യർത്ഥനയും, ക്രിസ്തുവിന്റെ യാഗത്തോടു് ഐക്യപ്പെട്ടു് സഭ തന്നെത്തന്നെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള ഒരു യാഗമായി സമർപ്പിക്കുന്ന ഒരർപ്പണവും ആകുന്നു. എന്നാൽ വി. കുർബാനയിൽ ഒരർത്ഥത്തിലും ക്രിസ്തു യാഗമായി വധിക്കപ്പെടുന്നില്ല.,, ഈ ഒടുവിലത്തെ ചെറുവാചകം റോമാക്കാരുടേതെന്നു വിചാരിക്കപ്പെടുന്ന ഒരുപദേശത്തെ നിഷേധിക്കുന്നതിനായി ചേർത്തതാണു്. ഓർത്തഡോക്സു സഭയ്ക്കു് അങ്ങനെ ഒരുപദേശം ഇല്ലയെന്നു തീർച്ചയാണു്.

മാർ ദീവന്നാസ്യോസ് തിരുമേനി എഴുതിയിട്ടുള്ള പ്രസ്താവനയും മാർത്തോമ്മാ തക്സാക്കമ്മിററിയുടെ പ്രസ്താവനയും തമ്മിൽ എന്തെങ്കിലും ഭിന്നതയുണ്ടെങ്കിൽ ആരെങ്കിലും കാണിച്ചുതന്നാൽ കൊള്ളാം.

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ (ജൂലൈ 14)

മത്തായി 5: 27–32., ഫിലിപ്പിയർ 4: 8–9

നിയമങ്ങൾ പ്രവൃത്തികളെ നിയന്ത്രിക്കാൻ മാത്രമെ ഉപകരിക്കൂ. ചിന്തകളെ നിയമംകൊണ്ടു നിയന്ത്രിക്കുക സാദ്ധ്യമല്ല. എന്നാൽ പ്രവൃത്തിയുടെ ഉൽഭവസ്ഥാനം ചിന്തയാണ്. ചിന്തകളെ നിയന്ത്രിക്കേണ്ട ആവശ്യത്തെയാണ് കർത്താവു് ചൂണ്ടിക്കാണിക്കുന്നതു്. കൊല, വ്യഭിചാരം മുതലായ തിന്മപ്രവൃത്തികളെ അവയുടെ ഉൽഭവസ്ഥാനമായ ചിന്തകളിൽ തന്നെ നിയന്ത്രിക്കണം. അല്ലാത്തപക്ഷം അവ പ്രവൃത്തിയിൽ എത്തിച്ചേരും. മാത്രമല്ല, തിന്മയ്ക്കു വേണ്ടിയുള്ള ആഗ്രഹത്തിനു മനസ്സിൽ ഇടം കൊടുക്കുകയും ആ ആഗ്രഹത്തെ പ്രവൃത്തിയിലേക്കു പകർത്തുകയും ചെയ്യുന്നതു തമ്മിൽ വലിയ വ്യത്യാസമില്ല. തിന്മയായ ആഗ്രഹവും പാപമാണ്. ശരീരത്തിലേക്കു വെളിച്ചത്തെ പ്രവേശിപ്പിക്കുന്ന അവയവമാണ് കണ്ണു്. അതു വെളിച്ചത്തിനു പകരം ഇരുട്ടിനെ സ്വീകരിക്കുന്നെങ്കിൽ ശരീരം മുഴുവനും അന്ധകാരമയമായിത്തീരും. നമ്മുടെ ഇന്ദ്രിയങ്ങളുടെ പ്രവർത്തനത്തെ നിയന്ത്രിക്കേണ്ടതു വളരെ ആവശ്യമാണ്. അവ നമ്മെ വഴിതെററിക്കുന്നെങ്കിൽ, നല്ല ജീവിതം നിലനിർത്താൻവേണ്ടി അവയെ നശിപ്പിക്കാൻപോലും നാം തയ്യാറായിരിക്കണം. വലങ്കണ്ണിനേയും വലങ്കയ്യേയുംപററി പറഞ്ഞിരിക്കുന്നതു് അക്ഷരപ്രകാരം അനുഷ്ഠിക്കാനല്ല. ഏതു കാര്യം ദൈവഹിതത്തിനും നല്ല ജീവിതത്തിനും തടസ്സമായി നിൽക്കുന്നുവൊ അതിനെ നിയന്ത്രിക്കുവാനൊ നീക്കം ചെയ്യുവാനൊ നാം സന്നദ്ധരായിരിക്കണം. ചില ആളുകൾ തമ്മിലുള്ള കൂട്ടുകെട്ടു് നമുക്കു ഹാനികരമാണെങ്കിൽ ആ കൂട്ടുകെട്ടു് നാം ഉപേക്ഷിക്കണം. വളരെ കർശനമായ ആത്മനിയന്ത്രണം വിജയകരമായ ജീവിതത്തിന് ഒഴിച്ചുകൂടാത്തതാണെന്നു കർത്താവു ശക്തിയായ ഭാഷയിൽ നമ്മെ പഠിപ്പിക്കുന്നു.

## ചൊവ്വാ (ജൂലൈ 15)

മത്തായി 5: 33–37–സഭാപ്രസംഗി 5: 1–7.

വാക്കു പറഞ്ഞാൽ വിശ്വസിക്കാമെന്നുള്ളതു് യഥാർത്ഥ ക്രിസ്ത്യാനിയുടെ ലക്ഷണമാണ്. നാം സാധാരണ ഉപയോഗിക്കുന്ന വാക്കുകൾ വിലയും ആത്മാർത്ഥതയും ഇല്ലാതാകുമ്പോളാണ് ആണയിടേണ്ട ആവശ്യം വരുന്നതു്. ആണയിടുകയും കള്ളസത്യം ചെയ്യുകയും നമ്മുടെ കർത്താവിൻെറ കാലത്തെ യഹൂദന്മാരുടെ ഇടയിൽ സർവസാധാരണമായിരുന്നു. അതുകൊണ്ടാണു കർത്താവു് അക്കാര്യത്തെക്കുറിച്ചു വ്യക്തമായ ഉപദേശം നൽകിയതു്. നമ്മുടെ പ്രവൃത്തി കൊണ്ടും ജീവിതംകൊണ്ടും നാം വാക്കിനു വിലയില്ലാതാക്കിത്തീർക്കരുതു്. ഉവ്വ് എന്നും ഇല്ല എന്നും പറഞ്ഞാൽ യഥാർത്ഥത്തിൽ അങ്ങനെതന്നെ ആയിരിക്കണം. "സത്യമായിട്ടു്," എന്നു കൂട്ടിച്ചേർക്കേണ്ട ആവശ്യം വരരുതു്. മററുള്ളവരെ കബളിപ്പിക്കാനൊ സ്വന്തകാര്യസാദ്ധ്യത്തിനോ വേണ്ടി നാം സത്യവിരുദ്ധമായി സംസാരിക്കരുതു്. ആത്മാർത്ഥതയും ഗൗരവബോധവുമില്ലാതെ വിലയില്ലാത്ത വാക്കു പറയുന്ന രീതി നാം ഒഴിവാക്കണം. വാക്കിലും പ്രവൃത്തിയിലും സത്യത്തിനുള്ള സ്ഥാനം വളരെ അവഗണിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാലത്താണു നാം ജീവിക്കുന്നതു്. സത്യം പുലർത്തുന്ന കാര്യത്തിൽ നേതൃത്വം നൽകുവാനുള്ള ചുമതല ക്രിസ്ത്യാനിക്കുണ്ടു്. താൻ സത്യമാണെന്നവകാശപ്പെട്ട ക്രിസ്തുവിൻെറ അനുയായികളാണ് നാം. അവനെപ്പോലെ സത്യം സംസാരിക്കുവാനും സത്യത്തിനുവേണ്ടി നിലകൊള്ളുവാനും നാം പഠിക്കണം.

## ബുധൻ (ജൂലൈ 16)

മത്തായി 5: 38–42., 1 പത്രോസ് 2: 19–21.

"കണ്ണിനു പകരം കണ്ണും പല്ലിനു പകരം പല്ലും," എന്നുള്ളതു മനുഷ്യൻെറ പ്രതികാരബുദ്ധി അതിരുകവിഞ്ഞു പ്രവൃത്തിക്കാതിരിപ്പാൻ ഉദ്ദേശിച്ചു് പഴയ കാലത്തു് അംഗീകരിക്കപ്പെട്ട ഒരു പ്രമാണമായിരുന്നു. എന്നാൽ ഈ പ്രമാണം പ്രതികാരം ചെയ്യുന്നതിനുള്ള ഒരവകാശമായി വ്യാഖ്യാനിക്കപ്പെട്ടു. ഇപ്പോഴും നീതിനിർവഹണം സംബന്ധിച്ചു പലർക്കുമുള്ള ഒരു ധാരണ ഇതാണ്. ഇങ്ങോട്ടു് എങ്ങനെ പെരുമാറുന്നുവൊ അങ്ങനെ അങ്ങോട്ടും പെരുമാറുന്നതിൽ തെററില്ല എന്നാണു വെപ്പു. എന്നാൽ കർത്താവു് തൻെറ പുതിയ വ്യാഖ്യാനത്താൽ മററു പ്രമാണങ്ങളെയെന്നപോലെ ഈ പ്രമാണത്തെയും നിവൃത്തിക്കുന്നതായി കാണാം. ആരിൽനിന്നെങ്കിലും അനീതിപരമായ ഒരു പെരുമാററമുണ്ടായാൽ നമ്മുടെ ഔദാര്യപൂർവമായ പെരുമാററത്താൽ ശത്രു ആയ അയാളെ മിത്രമാക്കിത്തീർക്കാനുള്ള ഒരവസരമാണതു്. നാം സ്വയത്തെ മറന്നു മററുള്ളവരുടെ നന്മയെ മുൻനിർത്തി പ്രവർത്തിക്കണം. അതാണു ക്രിസ്തുവിൻെറ മാർഗ്ഗം. അതു് എളുപ്പമുള്ള ഒരു മാർഗ്ഗമല്ല. പ്രായോഗികമാക്കാൻ മനുഷ്യപ്രകാരം അസാദ്ധ്യമെന്നുതന്നെ പറയാം. എന്നാൽ യേശുക്രിസ്തുവിൻെറ ആത്മാവിനെയും ശക്തിയെയും സ്വീകരിക്കുന്നവർക്കു് അതു സാദ്ധ്യമാണ്. അവകാശങ്ങൾക്കുവേണ്ടി വാദിക്കുന്നതിനേക്കാൾ ഉത്തരവാദിത്വങ്ങൾ നിറവേററുവാൻ ഉൽസുകനായിരിക്കും ക്രിസ്ത്യാനി. സ്നേഹത്തിനു വേണ്ടി കഷ്ടം സഹിക്കാൻ അവൻ സന്നദ്ധനായിരിക്കും. സ്വന്തം നീതിയല്ല, ദൈവത്തിൻെറ നീതിയാണ് അവൻെറ ലക്ഷ്യം. സ്വയത്തെ മറന്നു് പൊതു നന്മയ്ക്കു വേണ്ടി പ്രവർത്തിക്കുവാൻ നാം സന്നദ്ധരാകുമ്പോൾ കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടിവരുന്നതു് ഒരു പദവിയായി നാം കരുതും.

## വ്യാഴം (ജൂലൈ 17)

മത്തായി 5: 43–48., റോമർ 12: 17–21.

ശത്രുക്കളെ വെറുക്കുവാൻ യഹൂദ ന്യായപ്രമാണം പഠിപ്പിച്ചില്ലെങ്കിലും ദൈവത്തിൻെറ സ്വ ജനമായ യഹൂദന്മാർ പ്രത്യേക സ്നേഹത്തിന് അർഹരാണെന്നു് അവർ വിചാരിച്ചതുകൊണ്ടു മററുള്ളവരെ വെറുക്കുക അവർക്കു സ്വാഭാവികമായിത്തീർന്നു. ഈ മനോഭാവത്തെ നമ്മുടെ കർത്താവു് എതിർത്തു. എല്ലാവരും ദൈവത്തിൻെറ മക്കളാണ്. അതുകൊണ്ടു് എല്ലാവരേയും സ്നേഹിക്കുവാൻ നമുക്കു കടപ്പാടുണ്ടു്. നമ്മെ സ്നേഹിക്കുന്നവരെ തിരിച്ചു സ്നേഹിക്കുന്നതു വലിയ കാര്യമല്ല. എന്നാൽ നമ്മോടു ശത്രുക്കളായി വർത്തിക്കുന്നവരെ സ്നേഹിക്കുന്നതു ദൈവികമാണ്. അതാണു ക്രിസ്തീയ സ്നേഹം. നമുക്കു് എല്ലാവരെയും ഒരുപോലെ സ്നേഹിക്കുക സാദ്ധ്യമല്ല. സ്നേഹബന്ധങ്ങൾ പലതരത്തിലുണ്ടു്. ഉററ മിത്രങ്ങൾ തമ്മിലുള്ള ബന്ധവും, മാതാപിതാക്കന്മാരും കുട്ടികളും തമ്മിലുള്ള ബന്ധവും, എല്ലാം രൂപത്തിലും ഭാവത്തിലും വ്യത്യസ്തങ്ങളാണ്. എന്നാൽ എല്ലാവരോടുമുള്ള സ്നേഹത്തിൽ പൊതുവായ ഒന്നുണ്ടു്. നാം ആരെ സ്നേഹിക്കുന്നുവോ അവരുടെ നന്മയ്ക്കു വേണ്ടിയുള്ള ആകാംക്ഷ. ശത്രുക്കളോടുള്ള സമീപനത്തിലും ഈ മനോഭാവമുണ്ടെങ്കിൽ അതാണു സ്നേഹം. മററുള്ളവർ നമ്മോടു് എങ്ങനെ വർത്തിച്ചാലും അവരുടെ ഏററവും വലിയ നന്മയ്ക്കുവേണ്ടി ആത്മാർത്ഥമായി ആഗ്രഹിക്കുവാനും പ്രവൃത്തിക്കുവാനും നമുക്കു കഴിയണം. അതാണു ക്രിസ്തീയസ്നേഹം. മററുള്ളവർ നമ്മെ ദ്വേഷിക്കയൊ ഉപദ്രവിക്കയൊ ചെയ്യുന്നെങ്കിൽ അ

വരെ വെറുക്കുന്നതിനു പകരം തിരിച്ചു സ്നേഹിച്ച് സ്നേഹത്തിന്റെ കൂട്ടായ്മയിലേക്ക് അവരെ ആദായപ്പെടുത്തുവാനുള്ള വെല്ലുവിളിയും അവസരവുമായി നാം അതിനെ സ്വീകരിക്കണം. ദൈവത്തെപ്പോലെ സൽഗുണസമ്പൂർണ്ണരാകുക എന്ന ആദർശം അപ്രാപ്യമായി നമുക്കു തോന്നിയേക്കാം. എന്നാൽ അതിൽ കുറഞ്ഞ ഒരാദർശം നാം സ്വീകരിക്കരുത്.

## വെള്ളി (ജൂലൈ 18)

മത്തായി 6:1—4., 2 കൊരിന്ത്യർ 9:6—8.

നമ്മുടെ മതാനുഷ്ഠാനങ്ങളും പുണ്യപ്രവൃത്തികളും നമ്മുടെ ജീവിതം മുഴുവനും ദൈവത്തിനു നാം സമർപ്പിക്കുന്ന ഒരു കാഴ്ച ആയിരിക്കണം. അല്ലാതെ, മനുഷ്യരുടെ പ്രശംസ ലഭിക്കാനുള്ള പ്രകടനമായിരിക്കരുത്. മതത്തിൽ കാതലായിട്ടുള്ളത് ദൈവത്തിലുള്ള വിശ്വാസവും ദൈവത്തോടുള്ള ആന്തരീയബന്ധവുമാണ്. അതില്ലാതെയുള്ള ബാഹ്യപ്രകടനങ്ങൾകൊണ്ടു നമ്മെത്തന്നെ വഞ്ചിക്കാമെന്നല്ലാതെ യാതൊരു പ്രയോജനവും ലഭിക്കയില്ല. പേരും പെരുമയും സിദ്ധിക്കായായി ഭിക്ഷ കൊടുക്കുന്ന രീതി സാധാരണമാണ്. വലിയ സംഭാവനകൾ നൽകുന്നവരെല്ലാം ഔദാര്യനിധിക്കായി ഭിക്ഷ കൊടുക്കുന്ന രീതി സാധാരണമാണ്. വലിയ സംഭാവനകൾ നൽകുന്നവരെല്ലാം ഔദാര്യനിധികളാണെന്നോ മനസ്സലിവുള്ളവരാണെന്നോ വിചാരിക്കുന്നതു ശരിയായിരിക്കയില്ല. ശല്യം ഒഴിവാക്കാനല്ലാതെ സ്നേഹത്തോടെ ഭിക്ഷ കൊടുക്കുന്നവർ എത്ര ചുരുക്കം. വലങ്കൈ ചെയ്യുന്നത് ഇടങ്കൈ അറിയരുതെന്നുള്ള ക്രിസ്തീയ പ്രമാണം നാം മറക്കരുത്. ദൈവത്തിന്റെ അഭിനന്ദനംകൊണ്ടു നാം തൃപ്തിപ്പെടണം. മനുഷ്യപ്രശംസ നാം കാംക്ഷിക്കരുത്. കപടഭക്തി എന്നു പറയുന്നതു നാടകവേദിയിൽ കയറി ഏതെങ്കിലും ഭാഗം അഭിനയിക്കുന്നതുപോലെയാണ്. അതു വെറും അഭിനയമാണ്, യാഥാർത്ഥ്യമല്ല. ജീവിതം ഇതുപോലെ ആകരുത്. മനുഷ്യരെ മാത്രം പ്രീതിപ്പെടുത്താനും പേരെടുക്കാനുമായി നാം ഒന്നും ചെയ്യരുത്. എല്ലാം കാണുകയും അറിയുകയും ചെയ്യുന്ന ദൈവത്തെ പ്രീതിപ്പെടുത്തണമെന്നുള്ളതായിരിക്കണം നമ്മുടെ പ്രധാന ലക്ഷ്യം. ആത്മാർത്ഥതയും ഉദ്ദേശശുദ്ധിയുമുള്ള ദാനധർമ്മങ്ങളും പുണ്യപ്രവൃത്തികളും നല്ലതുതന്നെ. അവ നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുകയും ദൈവതിരുനാമത്തെ മഹത്വപ്പെടുത്തുകയും ചെയ്യും.

## ശനി (ജൂലൈ 19)

മത്തായി 6:5—8., മർക്കോസ് 1:35—38.

പ്രാർത്ഥന പോലും ഒരു പ്രഹസനംപോലെ അഭിനയിക്കുന്ന ആളുകളുണ്ട്. ഇതിനേക്കാൾ വലിയ കപടഭക്തിയില്ല. പ്രാർത്ഥന ദൈവത്തോടുള്ള നമ്മുടെ ഹൃദയബന്ധത്തെ ആശ്രയിച്ചിരിക്കുന്ന ഒരു കാര്യമാണ്. നാം തനിച്ചിരുന്നു പ്രാർത്ഥിച്ചാലും കൂട്ടമായി പ്രാർത്ഥിച്ചാലും ദൈവത്തോടുള്ള നമ്മുടെ രഹസ്യവും ആന്തരീയവുമായ ബന്ധമാണ് പ്രധാനമായിട്ടുള്ളത്. വാചാലതയോ ഭക്തിപ്രകടനമോ അല്ല ശരിയായ പ്രാർത്ഥനയുടെ ലക്ഷണങ്ങൾ. രഹസ്യത്തിൽ കാണുന്ന പിതാവിനോട് രഹസ്യത്തിലുള്ള സംസർഗ്ഗമാണു പ്രാർത്ഥന. അതു പൊതുപ്രാർത്ഥനയുടെ ആവശ്യത്തെ എടുത്തുകളയുന്നില്ല. പ്രാർത്ഥന വ്യക്തിപരമായ വ്യാപാരമാണെങ്കിലും വ്യക്തിക്കു വേണ്ടിയുള്ളതല്ല., മററുള്ളവരുടെ സാന്നിദ്ധ്യവും ആവശ്യങ്ങളും കണക്കിലെടുത്തുകൊണ്ടു മററുള്ളവർക്കു വേണ്ടിയുംകൂടിയാണു നാം പ്രാർത്ഥിക്കുന്നത്. ക്രിസ്തീയ പ്രാർത്ഥനയും ആരാധനയും ഏററവും സ്വാർത്ഥരഹിതമായ ഒരു പ്രക്രിയയാണ് . വിജനസ്ഥലത്തു പോയിരുന്നുള്ള മൗനമായ പ്രാർത്ഥന നമ്മുടെ കർത്താവിന്റെ ഒരു പ്രതിദിന പരിപാടി ആയിരുന്നു. ഏററവും തിരക്കിട്ട തന്റെ ജീവിതത്തിൽ മൗനമായ ധ്യാനത്തിനും പ്രാർത്ഥനയിലുള്ള കാത്തിരിപ്പിനും ഒഴിച്ചുകൂടാത്ത സ്ഥാനമുണ്ടായിരുന്നു. തന്റെ പ്രവൃത്തികളെല്ലാം പ്രാർത്ഥനയുടെ ആത്മാവിലും അന്തരീക്ഷത്തിലും പ്രാർത്ഥനയോടുകൂടെയും നടത്തപ്പെട്ടു. അതുകൊണ്ടു തന്റെ പ്രാർത്ഥനയും പ്രവൃത്തിയും തമ്മിൽ വൈരുദ്ധ്യമൊ അന്തരമൊ ഉണ്ടായിരുന്നില്ല. പ്രാർത്ഥന സംബന്ധിച്ച് ഇതായിരിക്കണം നമ്മുടെ മാതൃക. ജീവിതത്തോടു ബന്ധപ്പെട്ട പ്രാർത്ഥനയും പ്രാർത്ഥനയോടു ബന്ധപ്പെട്ട ജീവിതവും ആയിരിക്കണം നമ്മുടേത്.

## ഞായർ (ജൂലൈ 20)

മർക്കോസ് 7: 31—37.

ചെവി കേൾക്കാത്തവനും ശരിയായി സംസാരിക്കാൻ കഴിയാത്തവനുമായ ആ മനുഷ്യന്റെ സ്ഥിതി എത്ര പരിതാപകരമായിരുന്നു! അയാൾക്ക് യേശുവിന്റെ രക്ഷയുടെ സുവിശേഷം കേൾക്കാൻ നിവൃത്തിയില്ലായിരുന്നു. അയാളുടെ ആവശ്യം യേശുവിനെ പറഞ്ഞറിയിക്കാനും നിവൃത്തിയില്ലായിരുന്നു. അയാളുടെ സഹകരണവും വിശ്വാസവും ആർജ്ജിക്കുനാൻ യേശു പലതും ചെയ്തു. അയാളെ വേറിട്ടു വിളിച്ചുകൊണ്ടുപോയി., അയാളുടെ ഓരോ ചെവിയിലും വിരലിട്ടു.,അയാളുടെ ചെവി തുറക്കുമെന്നുള്ള തിന് ഒരടയാളമായിരുന്നു ഇത്. തുപ്പൽകൊണ്ട് അയാളുടെ നാവിന്റെ തടസ്സം നീക്കുവാനാണു യേശു ശ്രമിക്കുന്നതെന്ന് അയാൾക്ക് മനസ്സിലായിക്കാണണം. യേശു ഉച്ചരിച്ച വാക്ക്—തുറന്നു വരിക എന്നർത്ഥമുള്ള "എഫഥാ" എന്ന പദം—ഒരേസമയത്തു് യേശുവിന്റെ ആജ്ഞയും ആ മനുഷ്യന്റെ പ്രാർത്ഥനയായി ഉച്ചരിക്കാവുന്ന ഒരു പദവുമായിരുന്നു. എത്ര സമർത്ഥമായ രീതിയിലായിരുന്നു യേശു അയാളുടെ സഹകരണവും വിശ്വാസവും നേടിയതു്! ചെകിടനായ ഈ മനുഷ്യന്റെ കേൾവിയും സംസാരശക്തിയും ലഭിച്ചു. അവൻ യേശുവിന്റെ അൽഭുതപ്രവൃത്തിയെ പ്രസിദ്ധമാക്കി. കേൾവിയും സംസാരശക്തിയും ഇല്ലെങ്കിലുള്ള വിഷമം എത്രമാത്രമെന്ന് നമുക്കൂഹിക്കാൻ പ്രയാസമാണ്. എന്നാൽ നാം ആത്മികമായി ബധിരരും സംസാരശക്തിയെ ശരിയായി വിനിയോഗിക്കാത്തവരുമല്ലേ? നാം ദൈവത്തിന്റെ സന്ദേശവാഹകരായിത്തീരണമെന്നുള്ളതാണു ദൈവത്തിനു നമ്മെക്കുറിച്ചുള്ള ഉദ്ദേശം. നാം ദൈവത്തെ സ്തുതിക്കത്തക്കവണ്ണം ദൈവം നമ്മുടെ അധരങ്ങളെ തുറക്കട്ടെ.

---

(4—ാംപേജിൽനിന്നു തുടർച്ച)

ക്കപ്പെട്ടിട്ടില്ല. അവരെ തിരസ്ക്കരിക്കണമെന്നു ദൃഢനിശ്ചയം ചെയ്ത ന്യൂനപക്ഷത്തിന്റെ മുമ്പിൽ മററു ഭൂരിപക്ഷം അടിയറ പറഞ്ഞിരിക്കുന്നു എന്നാണ് സമുദായമദ്ധ്യേ പരന്നിരിക്കുന്ന കിംവദന്തി.

ഇതൊരു നിസ്സാരപ്രശ്നമല്ല., അസോസിയേഷന്റെ അവകാശങ്ങളെ സാരമായി സ്പർശിക്കുന്ന ഗുരുതരമായ ഒരു പ്രശ്നം തന്നെയാണ്. ഈ വൈദികരെ വാഴിക്കയൊ വാഴിക്കാതെയിരിക്കുകയൊ ചെയ്യുന്നതിൽ എനിക്കു താല്പര്യം ഇല്ല. ഒരു പക്ഷേ അവരെ മെത്രാന്മാരാക്കുന്നതുമൂലം അവരുടെ പ്രവർത്തനപരിധിയും പ്രവർത്തനസ്വാതന്ത്ര്യവും കുറഞ്ഞേക്കാം. ഈ പ്രശ്നങ്ങൾ കത്തിപ്പൊക്കി സഭയിൽ ഭിന്നത ഉണ്ടാക്കരുത് എന്നു പറയുന്നവരുണ്ട്. സഭയുടെ ഐക്യം കാത്തുസൂക്ഷിക്കേണ്ടതു് അയ്മേനികളുടെ മാത്രം ചുമതലയാണോ? അവരെക്കാൾ അധികം ചുമതല അക്കാര്യത്തിൽ തിരുമേനിമാർക്കല്ലെ. തിരുമേനിമാർ എന്തിനാണ് പൂർവികന്മാരുടെ നിലപാടിൽനിന്ന് മാറി പൊതുയോഗത്തെ അവഹേളിക്കുകയും തെരഞ്ഞെടുക്കപ്പെട്ടവരെ തേജോവധം ചെയ്യുകയും ചെയ്യുന്നതു്. സുന്നഹദോസിന്റെ നിശ്ചയങ്ങളെ ചോദ്യം ചെയ്യാതെ അനുസരിച്ചു സഭയിൽ ഐക്യം പാലിക്കണമെന്നു പറയുന്നവർ, പരുമലക്കാര്യത്തിൽ സുന്നഹദോസ് നിശ്ചയത്തിന് എതിരായി പ്രവർത്തിക്കുന്നവരുടെമേൽ, നടപടി എടുക്കാൻ എന്തുകൊണ്ട് മുൻകൈ എടുക്കുന്നില്ല.

എന്റെ വിനീതമായ അഭിപ്രായത്തിൽ, ഈ പ്രശ്നത്തിനു തൃപ്തികരമായ പരിഹാരം കാണുന്നതുവരെ അസോസിയേഷൻ, മെത്രാൻസ്ഥാനത്തേക്ക് ആരെയും തെരഞ്ഞെടുക്കരുത്. "രഹസ്യമായും പതിഞ്ഞ സ്വരത്തിലും, അസോസിയേഷൻ തെരഞ്ഞെടുത്തെങ്കിൽ വാഴിക്കട്ടെ എന്നു പറയപ്പെടുന്നതായി അറിയുന്നു." ഇതിനു മറുപടിയായി, അസോസിയേഷൻ തെരഞ്ഞെടുക്കാതെ ഭരിക്കുന്നതു കാണട്ടെ എന്നു പറയാമെന്നുള്ളതും വിസ്മരിക്കുന്നതു ബുദ്ധിപൂർവമായിരിക്കയില്ല.

# മെത്രാൻസ്ഥാനതിരഞ്ഞെടുപ്പും വീറേറാ അധികാരവും

**ടി. എസ്സ്. ഏബ്രഹാം കോർഎപ്പിസ്കോപ്പ**

നമ്മുടെ സഭയിലും ഇതരസഭകളിലും ഒരു ചിന്താക്കുഴപ്പം ഉളവാക്കിയിരിക്കുന്ന എപ്പിസ്കോപ്പൽ തിരഞ്ഞെടുപ്പിനെപ്പററിയുള്ള പല അഭിപ്രായപ്രകടനങ്ങൾ വായിക്കാനും കേൾക്കാനും ഇടയായിട്ടുണ്ടെങ്കിലും അതേപ്പററി മൗനം ദീക്ഷിക്കുന്നതാണ് നല്ലതെന്നു കരുതി ഒന്നും എഴുതാതിരിക്കുകയായിരുന്നു. എന്നാൽ തൽസംബന്ധമായ വിമർശനങ്ങൾ എല്ലാംതന്നെ ഏകപക്ഷീയമാണെന്ന് തോന്നുകയാൽ, അതിന്റെ മറുവശം ചൂണ്ടിക്കാണിക്കുന്നതിനുവേണ്ടിമാത്രം ഏതാനും വരികൾ കുറിക്കുന്നതാകുന്നു.

നമ്മുടെ സഭാഭരണഘടന കഴിയുന്നത്ര എല്ലാ ആളുകളും വായിച്ചു മനസ്സിലാക്കിയിരിക്കേണ്ടതാണ്. നമ്മുടെ എല്ലാ സമിതികളും മേല്പട്ടക്കാരും പട്ടക്കാരും അയ്മേനികളും ചേർന്നുള്ളതാണ്. പത്രോസ് പാത്രിയർക്കീസുബാവാ മുളന്തുരുത്തിയിൽ വിളിച്ചുകൂട്ടിയ പ്രതിപുരുഷ സമ്മേളനം മുതലാണ് ഈ രീതി മലങ്കരസഭയിൽ ആവിർഭവിച്ചതെന്നു പറയാം. നമ്മുടെ അസോസിയേഷൻ, മാനേജിംഗ് കമ്മിററി മുതലായവയിൽ വൈദികരുടെ ഇരട്ടിയിലധികം അയ്മേനികൾ ഉണ്ടായിരിക്കും. അതിനാൽ ഒരു ജനകീയ ഭരണമാണ് നമ്മുടേതെന്നു പറയാം. എന്നാൽ സുന്നഹദോസിൽ മേല്പട്ടക്കാർ മാത്രമേ അംഗങ്ങളായിരിക്കയുള്ളു. പട്ടക്കാരെയോ അയ്മേനികളെയോ ചിലപ്പോൾ ആവശ്യമെന്നു കണ്ടാൽ ആലോചനയ്ക്കു വിളിക്കാമെങ്കിലും സുന്നഹദോസിൽ അവർക്കു വോട്ടവകാശമുണ്ടായിരിക്കുകയില്ല.

മേല്പട്ടസ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പിൽ ഭിന്നാഭിപ്രായമുണ്ടായാൽ പട്ടക്കാരുടെ മാത്രം യോഗം വിളിച്ചുകൂട്ടി അവരുടെ ഭൂരിപക്ഷാഭിപ്രായം അറിയണമെന്നുണ്ട്. എന്നാൽ ഇതുവരെ അങ്ങനെ പട്ടക്കാരെമാത്രം വിളിച്ചുകൂട്ടേണ്ടതായ ആവശ്യം ഉണ്ടായിട്ടില്ല. അങ്ങനെ ചെയ്തിട്ടുമില്ല.

അസോസിയേഷൻ മേല്പട്ടസ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്ത അഞ്ചുപേരിൽ രണ്ടുപേർക്കു പട്ടം കൊടുക്കുന്നതിനു സുന്നഹദോസിന്റെ അനുമതി ലഭിക്കാഞ്ഞതിനാൽ അതിനേപ്പററി ഒരു വിഭാഗത്തിനിടയിൽ ചിന്താക്കുഴപ്പവും ഭിന്നാഭിപ്രായവും ഉണ്ടായിട്ടുള്ള നിലയ്ക്കു പട്ടക്കാരുടെ പ്രത്യേക മീററിംഗു വിളിച്ചുകൂട്ടി അഭിപ്രായം അറിയുന്നതു ഭരണഘടനപ്രകാരം ചെയ്യേണ്ട ആവശ്യമായ ഒരു കാര്യമാണെന്നാണു തോന്നുന്നത്. എന്നാൽ മേല്പട്ടക്കാർ അവരുടെ ഗണത്തിലോ അത്മായക്കാർ അവരുടെ കൂട്ടത്തിലോ പട്ടക്കാരെ ഗണിച്ചിട്ടുള്ളതായി ഇതേവരെ അനുഭവപ്പെട്ടിട്ടില്ല.

വിശ്വാസം, പട്ടത്വം, ശിക്ഷണം ഇവ മൂന്നും സുന്നഹദോസിന്റെ അധികാരത്തിൽമാത്രംപെടുന്ന വിഷയങ്ങളായി ഭരണഘടന അസന്നിഗ്ദ്ധമായി രേഖപ്പെടുത്തിയിട്ടുണ്ട്. അസോസിയേഷന്റെയോ മാനേജിംഗ്കമ്മിററിയുടെയോ ഏതു തീരുമാനവും സുന്നഹദോസിനു സമർപ്പിച്ച് അനുമതി വാങ്ങിയാൽ മാത്രമേ നടപ്പാകയുള്ളു എന്നു പറഞ്ഞാൽ വീറേറാ അധികാരം സുന്നഹദോസിനുണ്ടെന്നാണ് അർത്ഥം. എന്നാൽ ഈ „വീറേറാ,, അധികാരം സാധാരണ പ്രയോഗിക്കുക പതിവില്ല. എല്ലാ നല്ല കാര്യങ്ങളും സുന്നഹദോസ് അനുവദിക്കുകയാണു പതിവ്. എല്ലാ സമിതികളിലും തിരുമേനിമാർ ഉണ്ടായിരിക്കുമെന്നുള്ളതിനാൽ സുന്നഹദോസിൽ എതിരു വന്നേക്കുമെന്നുള്ള വിഷയങ്ങൾ വളരെ ആലോചിച്ചു മാത്രമേ ഇതരസമിതികൾ തീരുമാനിക്കാറുള്ളു.

അഞ്ചുപേരെ മെത്രാൻസ്ഥാനത്തേക്കു തെരഞ്ഞെടുത്തതിൽ മൂന്നു പേർക്കു മേൽപ്പട്ടസ്ഥാനം നൽകി രണ്ടു പേരെ വാഴിക്കുന്നില്ലെന്നു സുന്നഹദോസ് തീരുമാനിച്ചതാണല്ലോ പലരിലും പ്രയാസവും അഭിപ്രായവ്യത്യാസവും ഉളവാക്കിയിരിക്കുന്നത്. ഇതിനു മുമ്പും അങ്ങനെ തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളവർക്കു പട്ടം കൊടുക്കാതിരുന്നിട്ടുണ്ട്. അതേപ്പററി ഇതിനുപരി ആരും ചോദ്യം ചെയ്തിട്ടില്ലെന്നുള്ളത് അനുസ്മരിക്കേണ്ട ഒരു വസ്തുതയാണു. എന്നാൽ ഈ പ്രാവശ്യം അഞ്ചുപേരെ തെരഞ്ഞെടുക്കണമെന്നും. അങ്ങനെ തെരഞ്ഞെടുക്കപ്പെടുന്ന എല്ലാവർക്കും പട്ടം കൊടുക്കുന്നതാണെന്നുമുള്ള ഒരു ധാരണയുണ്ടായിട്ടുള്ളതിനാൽ, ആധാരണയ്ക്കു മാററം വരുന്നതാണ് ഇപ്പോഴത്തെ പ്രശ്നത്തിനു മുഖാന്തിരമായത്, തെരഞ്ഞെടുക്കപ്പെടുന്ന അഞ്ചുപേർക്കും പട്ടം കൊടുക്കാമെന്നു സുന്നഹദോസു കൂടി പ്രഖ്യാപിച്ചിട്ടില്ലെങ്കിൽ ആ ധാരണയ്ക്കു വല്ല പ്രാബല്യവും നൽകണമോ എന്നതു ചിന്തനീയമാണ്. സുന്നഹദോസിൽ ആലോചിച്ചു തീരുമാനിക്കുന്ന ഒരു കാര്യത്തെപ്പററി ഏതെങ്കിലും തിരുമേനിയോ തിരുമേനിമാരോ അഭിപ്രായം പറഞ്ഞാൽ തന്നെയും, അതുമൂലം തെററിദ്ധാരണയ്ക്കു ഇടവന്നേക്കുമെന്നല്ലാതെ നിയമപരമായി പ്രാബല്യമോ പ്രയോജനമോ ഉണ്ടാകയില്ലല്ലോ.

അസോസ്യേഷന്റെയും മാനേജിംഗുകമ്മിററിയുടെയും വേണ്ടിവന്നാൽ വൈദികയോഗത്തിന്റെയും തീരുമാനമുണ്ടായാലും, തെരഞ്ഞെടുക്കപ്പെടുന്ന ആളുകൾക്കു പട്ടം കൊടുക്കുകയോ കൊടുക്കാതിരിക്കുകയോ ചെയ്വാൻ സുന്നഹദോസിന് അധികാരമുണ്ടെന്നു ഭരണഘടനയിൽ സ്പഷ്ടമായി പറഞ്ഞിട്ടുള്ളതു പ്രത്യേകം ശ്രദ്ധേയമാണ്. അതനുസരിച്ചു സുന്നഹദോസ് വീറേറാ ഉപയോഗിച്ചാൽ അതു നിയമാനുസരണമല്ലെന്നു പറയാവുന്നതല്ലല്ലോ. ഭരണഘടനയുണ്ടാക്കിയപ്പോൾ, തിരുമേനിമാർ അസോസ്യേഷനിലും മാനേജിംഗ്കമ്മിററിയിലും അംഗങ്ങളാകയാൽ അവർ കൂടി ഇരുന്നു നിശ്ചയിക്കുന്ന തീരുമാനങ്ങൾ വീറേറാ ചെയ്വാൻ പാടില്ലെന്നു ഘടനയിൽ എഴുതിച്ചേർക്കാതിരുന്നത് എന്തുകൊണ്ടാണെന്നുള്ളതും ചിന്തിക്കേണ്ട കാര്യമാണ്. ഏതായാലും അവസാനം വീറേറാ അധികാരമുള്ളതിനാൽ അസോസ്യേഷനിലും മാനേജിംഗുകമ്മിററിയിലും തിരുമേനിമാർ അവരുടെ അഭിപ്രായം തുറന്നു പറയാതിരുന്നതു വലിയ തെററാണെന്നുള്ള ആരോപണം നിലനിൽക്കത്തക്കതല്ല, സഭയുടെ ഭാവിയെ സാരമായി ബാധിക്കുന്ന ഒരു പ്രശ്നം സംബന്ധിച്ചു പ്രത്യേകിച്ചും.

സഭയിൽ ബുദ്ധിശക്തിയിലും വേദശാസ്ത്രപഠനത്തിലും ഉന്നതനില പ്രാപിച്ചിരിക്കുന്നവർക്കെല്ലാം മെത്രാൻപട്ടം കൊടുക്കുന്നതാണ് ഏററവും വലിയ ബഹുമതി എന്നുള്ള ധാരണയും അത്ര ശരിയാണോ? ബുദ്ധിശക്തിയിലും വേദശാസ്ത്രത്തിലും, സ്വഭാവനിഷ്ഠയിലും, സേവനതല്പരതയിലും ഔന്നത്യം പ്രാപിച്ചിട്ടുള്ളവർ മഹത്തും നിസ്വാർത്ഥവുമായ പ്രവർത്തനംകൊണ്ടു സഭയെ അഭിവൃദ്ധിയിൽനിന്ന് അഭിവൃദ്ധിയിലേക്കു നയിച്ചു ലക്ഷ്യത്തിലെത്തിക്കുവാൻ സ്വയം അർപ്പിച്ച വിനീതവും ആദരണീയവുമായ നില അവലംബിച്ചു മാർഗ്ഗദർശികളായിത്തീരുന്ന മഹനീയമാതൃക എത്ര അഭികാമ്യമാണ്. ഏതേതു രംഗങ്ങളിൽ പ്രവർത്തിക്കുന്നുവോ അതതു രംഗങ്ങളിൽ വിജയകരമായ ഫലം ഉളവാക്കുവാൻ പര്യാപ്തമാകുമാറു ആത്മാർത്ഥമായി സേവനമനുഷ്ഠിക്കുവാൻ കഴിയുന്നെങ്കിൽ അതൊരു വലിയ നേട്ടം തന്നെയാണ്,

ഭാവിയിൽ മേല്പട്ടക്കാരായും പട്ടക്കാരായും സുവിശേഷകരായും തീരേണ്ട ആളുകളെ അഭ്യസിപ്പിക്കുന്ന വൈദിക കോളേജിന്റെ പ്രിൻസിപ്പാൾ, വൈസ് പ്രിൻസിപ്പാൾ ഈ ബഹുമാന്യസ്ഥാനങ്ങൾ മെത്രാൻസ്ഥാനത്തേക്കാൾ കുറഞ്ഞതാണെന്നുള്ള ചിന്തയും ധാരണയും വളരെ തെററാണെന്നു പറയാതെ തരമില്ല. മാത്രമല്ല, അവരെ രണ്ടുപേരെയും മെത്രാ

ന്മാരായി വാഴിച്ചു കഴിഞ്ഞാൽ അവരെപ്പോലെ പ്രസ്തുത സ്ഥാനത്തേയ്ക്കു സർവഥാ അർഹരായ രണ്ടാളുകളെ നിയമിക്കുന്നതിനു സാധിക്കുമെന്നും തോന്നുന്നില്ല. നമ്മുടെ വൈദിക സെമ്മിനാരിയുടെ ഇന്നത്തെ നിലയ്ക്കും പ്രശസ്തിക്കും മുഖ്യ മുഖാന്തരം അവരാണെന്നുള്ളതിൽ പക്ഷാന്തരത്തിനു കാര്യമുണ്ടെന്നും തോന്നുന്നില്ല. സഭയുടെ സുശോഭനമായ ഭാവിയെ കരുപ്പിടിപ്പിക്കുന്ന അതിമഹത്തായ യജ്ഞമാണ് അവർ നിർവഹിച്ചുപോരുന്നത്. മെത്രാൻസ്ഥാനത്തിരുന്നു നിർവഹിക്കാവുന്നതിൽ അധികം സഭാസേവനം നടത്തുന്നതിന് അവരുടെ ഇപ്പോഴത്തെ സേവനരംഗമാണു കൂടുതൽ പ്രയോജനപ്പെടുന്നതെന്നും പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

മെത്രാൻസ്ഥാനത്തു വരേണ്ട ആളുകൾക്ക് അവശ്യം ഉണ്ടായിരിക്കണമെന്നു നാം ആഗ്രഹിക്കുന്ന എല്ലാ പരിചയങ്ങളും യഥോചിതം സമ്പാദിക്കുന്നതിന് അവർക്കു വേണ്ടത്ര അവസരം ഇതുവരെ ലഭിച്ചിട്ടുണ്ടെന്നും പറയാവുന്നതല്ല. സുറിയാനിഭാഷാപാണ്ഡിത്യം, ആരാധന നടത്തുന്നതിനുള്ള പ്രായോഗികപരിശീലനം മുതലായവ അപ്രധാനമായി കരുതാവുന്നതല്ലല്ലോ. എല്ലാ സംഗതികളെപ്പറ്റിയും അവഗാഢമായി ചിന്തിച്ചു സുന്നഹദോസു ചെയ്ത തീരുമാനം സഭയുടെ നന്മയെ മാത്രം ലാക്കാക്കിയുള്ളതാണെന്നാണു നാം ധരിക്കേണ്ടത്. വീറ്റോ പ്രയോഗിച്ചതിന്റെ കാരണങ്ങൾ സുന്നഹദോസു വെളിപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്നത് ഉചിതമാണെന്നു തോന്നുന്നില്ല.

സുന്നഹദോസിൽ ചില അംഗങ്ങൾ എതിരഭിപ്രായക്കാരായിരുന്നുവെന്ന് അതിൽ സംബന്ധിക്കാത്തവർ അഭ്യൂഹങ്ങളെ അടിസ്ഥാനമാക്കി പറയുന്നതു ശരിയാണോ? "സുന്നഹദോസ് ഈ വിഷയം ഒന്നുകൂടി ചിന്തിക്കണ"മെന്നുള്ള അപേക്ഷയെപ്പറ്റി, "ഒന്നുകൂടി ചിന്തിച്ച്", ബാവാ തിരുമേനി മാനേജിംഗ്കമ്മിറ്റിയിൽ ചെയ്ത പ്ര ാവന എല്ലാവരും യാതൊരു എതിർപ്പും കൂടാതെ സമ്മതിച്ചതായിട്ടാണു മനസ്സിലാക്കാൻ കഴിഞ്ഞത്. വിദ്യാർത്ഥിസമ്മേളന വാർഷികം അതേപ്പറ്റി വീണ്ടും ഒരു നിശ്ചയം പാസ്സാക്കിയത് സുന്നഹദോസിന്റെ നില വേണ്ടതുപോലെ മനസ്സിലാക്കിയിട്ടാണോ എന്നു സംശയിക്കുന്നു. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനെ തരംതാഴ്ത്തിയുള്ള അഭിപ്രായങ്ങളോ വിമർശനങ്ങളോ ഉണ്ടാകാതിരിക്കുവാനാണ് എല്ലാവരും ശ്രമിക്കേണ്ടത്.

ഭരണഘടനയെപ്പറ്റി മേൽ പ്രസ്താവിച്ചിട്ടുള്ള കാര്യം ഒന്നുകൂടി വിശദമാക്കേണ്ടതാവശ്യമൊണെന്നു തോന്നുന്നു. ഭരണഘടന തിരുമേനിമാർ തനിച്ചുണ്ടാക്കിയതല്ല. സഭാസ്നേഹികളും സമുദായഭക്തന്മാരും വേദശാസ്ത്രപണ്ഡിതന്മാരും നിയമവിശാരദന്മാരുമായ നമ്മുടെ നേതാക്കന്മാർ ഏകോപിച്ച് പ്രാർത്ഥനാപൂർവം സുദീർഘമായി ചിന്തിച്ചും പഠിച്ചും സശ്രദ്ധം രൂപപ്പെടുത്തിയിട്ടുള്ളതും, മലങ്കര അസോസ്യേഷൻ കൂലങ്കഷമായ പരിചിന്തനത്തിനു ശേഷം പാസ്സാക്കിയിട്ടുള്ളതുമാണു നമ്മുടെ ഭരണഘടന. അതിൽ വല്ലതും ഭേദപ്പെടുത്തണമെങ്കിൽ അതിനുള്ള മാർഗ്ഗവും ഘടനയിൽതന്നെ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. ആവശ്യമെങ്കിൽ അതേപ്പറ്റി ഇനിയും ചിന്തിക്കാവുന്നതുമാണ്. തീരുമാനം ചെയ്ത കാര്യങ്ങൾ അസ്ഥിരപ്പെടുത്തുന്നതിനല്ല, പ്രത്യുത മേലിൽ കുറേക്കൂടി കാര്യക്ഷമമായി ഭരണം നിർവഹിക്കുന്നതിനു സഹായിക്കുന്നതിനുവേണ്ടി മാത്രമേ അങ്ങനെയുള്ള ഭേദഗതികൾ ഉപകരിക്കുകയുള്ളു.

മെത്രാൻസ്ഥാനത്തേക്ക് എത്ര ആളുകളെ വേണമോ അത്രയും ആളുകളെ മാത്രം തെരഞ്ഞെടുക്കാതെ കൂടുതൽ ആളുകളെ തെരഞ്ഞെടുക്കുകയും, തെരഞ്ഞെടുക്കപ്പെടുന്നവരിൽനിന്നും സുന്നഹദോസ് ആവശ്യംപോലെ പട്ടം കൊടുക്കുകയും ചെയ്യുന്നതായിരിക്കും നല്ലതെന്നു തോന്നുന്നു. തെക്കേഇൻഡ്യയിലുള്ള സി. എസ്. ഐ. യിൽ ബിഷപ്പുസ്ഥാനത്തേക്കു മൂന്നാളുകളെ തെരഞ്ഞെടുക്കും. അതിൽ ഒരാൾക്കു മാത്രമേ പട്ടം കൊടുക്കുകയുള്ളു. തെരഞ്ഞെടുക്കപ്പെട്ട മൂന്നു പേരിൽ ആരെയാണു ബിഷപ്പായി വാഴിക്കേണ്ടതെന്ന് ആ സഭയുടെ പ്രധാന തലവനായ "മോഡറേറ്ററും അദ്ദേഹത്തിന്റെ ആലോചനാസമിതിയുമാണ് തീരുമാനിക്കുന്നത്. അതേപ്പറ്റി ആർക്കും ചോദ്യം ചെയ്യാൻ അവകാശമില്ല. മൂന്നുപേരെ തെരഞ്ഞെടുത്തതിൽ വോട്ടു കൂടുതൽ കിട്ടിയ ആളിനു പട്ടം കൊടുക്കണമെന്നും നിർബന്ധിക്കാൻ പാടില്ല. ആ രീതി നമുക്കും സ്വീകരിക്കാവുന്നതാണ്.

നാം സാധാരണ തെരഞ്ഞെടുക്കുന്ന രീതി വോട്ടു മുഖാന്തരമല്ല. അസോസ്യേഷനു വരുന്നവർക്ക് അഭിപ്രായസ്വാതന്ത്ര്യമുണ്ടെന്നാണു പറയുന്നതെങ്കിലും അതിനുള്ള അവസരം കൊടുക്കാറില്ല. അതിന് ആരും നിർബന്ധിക്കാറുമില്ല. ഏതാനുംപേരുടെ പേര് ഒരാൾ വായിക്കും. വേറൊരാൾ പിൻതാങ്ങും. മറ്റുള്ളവർ എതിരു പറയരുതെന്നു ധാരണയുള്ളതിനാൽ ആരും ഒന്നും പറയുകയുമില്ല. ഐകകണ്ഠ്യേന പാസ്സായതായി തീരുമാനിക്കും. നിർദ്ദേശിക്കപ്പെട്ടിട്ടുള്ള സ്ഥാനാർത്ഥികളെപ്പറ്റി മീറ്റിംഗിനു വരുന്നവരിൽ അധികം പേർക്കും ശരിയായ അറിവുണ്ടാകാനുള്ള അവസരം ലഭിക്കാറില്ല. കൊടുക്കാറുമില്ല. ഇതാണു പതിവ്. ശരിയായ തെരഞ്ഞെടുപ്പാണെങ്കിൽ സ്ഥാനാർത്ഥികളുടെ നാമനിർദ്ദേശം എല്ലാ ഇടവകകളിലും അറിയിച്ച്, അവരെപ്പറ്റി ഇടവകക്കാർക്ക് അറിയാനും പഠിക്കാനും സമയം കൊടുത്ത് അവരിൽ ആരെ തെരഞ്ഞെടുക്കണമെന്നുള്ള നിർദ്ദേശം സ്വീകരിച്ചുകൊണ്ടു പള്ളി പ്രതിപുരുഷന്മാർ അസോസ്യേഷനു വരണം. വോട്ടു ചെയ്യുന്ന രീതി ബാലറ്റു മുഖേന ആയിരിക്കണം. അങ്ങനെയല്ലാത്ത തെരഞ്ഞെടുപ്പു ശരിയായ തെരഞ്ഞെടുപ്പാണെന്നു പറയാൻ പാടില്ല.

നമ്മുടെ അസോസ്യേഷനും പാർലമെന്റുമായി താരതമ്യപ്പെടുത്തുന്നതു ശരിയല്ല. പാർലമെന്റ് അങ്ങനെ ഒരു തെരഞ്ഞെടുപ്പ് ഒരിക്കലും സമ്മതിക്കുകയില്ല. പാർലമെന്റു ചെയ്യുന്ന തീരുമാനം രാജാവോ രാജ്ഞിയോ വീറ്റോ ചെയ്യാറില്ല. പക്ഷേ അതുപോലെയല്ല സഭാകാര്യങ്ങൾ. എന്നുതന്നെയുമല്ല, സഭയിൽ വീറ്റോ അധികാരം പാർലമെന്റിലേപ്പോലെ ഏകവ്യക്തിയിലല്ല, പലർ ചേർന്നുള്ള സുന്നഹദോസിലാണു സ്ഥിതിചെയ്യുന്നത്. രാജാവിനെപ്പോലെ കുടുംബപാരമ്പര്യമനുസരിച്ച് അധികാരത്തിൽ വരുന്നവരല്ല സുന്നഹദോസിലെ അംഗങ്ങൾ. അവർ സഭയുടെ തെരഞ്ഞെടുപ്പനുസരിച്ച് അധികാരസ്ഥാനം പ്രാപിച്ചവരും, മറ്റുള്ളവരേക്കാൾ കൂടുതലായും വിശദമായും എല്ലാം അറിഞ്ഞിരിക്കുന്നവരും, അറിയാൻ ചുമതലപ്പെട്ടവരുമാണ്. അവരിൽ നിക്ഷിപ്തമായിരിക്കുന്നതു വലിയ ഉത്തരവാദിത്വമാണ്. അവർക്കു തെറ്റിക്കൂടായ്മയുണ്ടെന്നുള്ള അർത്ഥത്തിലല്ല ഈ അഭിപ്രായം പറയുന്നത്. ഭരണം സുഗമമായി നടക്കുന്നതിന് അതിനേക്കാൾ പറ്റിയ മാർഗ്ഗം വേറെയില്ലെന്നുള്ളതാണ് നാം ചിന്തിക്കേണ്ടത്.

അമ്പതു വർഷത്തെ പിരിച്ചിൽ കഴിഞ്ഞ് അൽഭുതകരമായ ദൈവനടത്തിപ്പുമൂലം സമാധാനം സംജാതമായി പുരോഗമനപരമായ പ്രവർത്തനസരണിയിൽ പ്രവേശിച്ച് അഭിവൃദ്ധിയിൽനിന്നും അഭിവൃദ്ധിയിലേക്കു മുന്നേറിക്കൊണ്ടിരിക്കുന്ന ഇത്തരുണത്തിൽ ഭരണഘടനയേയും സുന്നഹദോസിന്റെ തീരുമാനത്തേയും ബഹുമാനിച്ചും ആദരിച്ചും വിനീതരായി നമുക്കു ലഭിച്ചിരിക്കുന്ന സുവർണ്ണാവസരം വേണ്ടതുപോലെ ഉപയോഗിക്കാൻ സ്വാർത്ഥത വെടിഞ്ഞ് സമർപ്പണബുദ്ധിയോടുകൂടി ദൈവേഷ്ടത്തിനു നമ്മെ വിധേയരാക്കാം.

# "രാഹു കഴിഞ്ഞിട്ടു കല്യാണം"

(പൗലോ)

വധു: അപ്പച്ചാ, എൻെറ കല്യാണം രാഹുവിൻെറ ഒത്ത നടുക്കു നടത്തിത്തരാമോ? തിങ്കളാഴ്ച 9 മണിക്കു മുമ്പു വിവാഹകൂദാശ കഴിഞ്ഞിട്ടു വി. കുർബാനയും അനുഭവിച്ചു ഞങ്ങൾ രണ്ടുപേരും കല്യാണപ്പന്തലിലേക്ക് ഏവരോടും കൂടി വന്നാൽ വല്ല ദൂഷ്യവും വരുമോ എന്നൊന്നു നോക്കണം.

അപ്പൻ: എൻെറ മോളേ, നീ അങ്ങനെ പറയരുത്. രാഹു കഴിഞ്ഞേ ഇവിടെനിന്നു പ്രാർത്ഥിച്ചിറങ്ങൂ.

വധു: രാഹുവിനു പ്രാർത്ഥിച്ചാൽ ദൈവം കേൾക്കയില്ലേ അപ്പച്ചാ?

അപ്പൻ: രാഹുവിനു പ്രാർത്ഥിച്ചാലും കേൾക്കുമായിരിക്കാം. പക്ഷെ ഇവിടെ എല്ലാവരും രാഹു കഴിഞ്ഞേ പ്രാർത്ഥിക്കൂ.

വധു: എൻെറ അപ്പച്ചാ, നമ്മൾ ക്രിസ്ത്യാനികളാണെന്നു പറകയും ഹൈന്ദവരെപ്പോലെ മുഹൂർത്തം നോക്കുകയും ചെയ്യുന്നതു ശരിയാണോ?

അപ്പൻ: എടീ കുഞ്ഞേ, രാഹുവിനു ക്രിസ്ത്യാനിയും അക്രൈസ്തവനും എന്നു വല്ല വ്യത്യാസവുമുണ്ടോ? "നാടോടുമ്പോൾ നടുവേ ഓടണം" എന്നു കേട്ടിട്ടില്ലേ? നമ്മൾ മാത്രം രാഹു തെററിച്ചാൽ വല്ല ദോഷവും വന്നാൽ ഏവരും എന്തു പറയും?

വധു: അപ്പച്ചാ, അങ്ങേലെ കുഞ്ഞുമോടെ കല്യാണം രാഹു തെററിക്കാതെ നടത്തിയിട്ടും, കല്യാണത്തിൻെറ പിറെറ ആഴ്ച വരൻ മരിച്ചതെന്താ?

അപ്പൻ: എൻെറ മോളെ നിന്നോടു വാദിക്കാനെനിക്കു വയ്യാ. നീ ബി. എ. പാസ്സായവളല്ലെ., നിന്നെ വല്ല വക്കീൽജോലിയും പഠിക്കാൻ വിടേണ്ടതായിരുന്നു.

വധു: അതല്ലപ്പച്ചാ, നാം എത്രനാൾ ദൈവത്തെയും പിശാചിനെയും കൂടി സേവിക്കും? ഞാൻ ഒരു വാക്യം അപ്പച്ചനെ വായിച്ചു കേൾപ്പിക്കാം. "പ്രശ്നക്കാരൻ, മുഹൂർത്തക്കാരൻ, ആഭിചാരകൻ, ക്ഷുദ്രക്കാരൻ, മന്ത്രവാദി, വെളിച്ചപ്പാടൻ, ലക്ഷണം പറയുന്നവൻ, അഞ്ജനക്കാരൻ, എന്നിങ്ങനെയുള്ളവരെ നിങ്ങളുടെ ഇടയിൽ കാണരുത്", (ആവ. 18:10) പഴയനിയമത്തിൽ പോലും മുഹൂർത്തം നോക്കുന്നതു വിലക്കിയിരിക്കെ, "ഞാനോ ലോകാവസാനത്തോളം എല്ലായ്പോഴും നിങ്ങളുടെകൂടെ ഉണ്ട്", എന്നു പറഞ്ഞ മശിഹായുടെ മക്കളായ നാം രാഹുസമയത്തു ദൈവം കൂടെ ഇല്ല എന്നു പറയുന്നതു ശരിയാണോ?

അപ്പ: രാഹുസമയത്തു ദൈവം കൂടെ ഇല്ല എന്നു വല്ല വരും പറഞ്ഞോ?

വധു: പിന്നെ എന്തിനാ രാഹുവിനെ പേടിക്കുന്നത്?

അപ്പ: അതൊക്കെ ജ്യോതിശാസ്ത്രമാണ്. നമ്മുടെ കർത്താവു ജനിച്ച സമയം നക്ഷത്രം നോക്കിയല്ലെ വിദ്വാന്മാരറിഞ്ഞത്?

വധു: കർത്താവിനെ കാണുന്നതുവരെ മാത്രമെ നക്ഷത്രമുണ്ടായിരുന്നുള്ളു. അവർ കർത്താവിനെ കണ്ടശേഷം അവരെ നയിച്ചതു നക്ഷത്രമല്ല., ഉള്ളിൽ എഴുന്നെള്ളിയ കർത്താവാണ്. നക്ഷത്രം അവരെ ഹേറോദാവിൻറടുത്തു കൊണ്ടുപോയതിനാൽ എത്രായിരം പിഞ്ചുകുഞ്ഞുങ്ങൾ മരിക്കേണ്ടിവന്നു? എന്നാൽ മടങ്ങിവന്നപ്പോൾ ഹേറോദാവിൻറടുത്തു പോകാതെ മശിഹായെ രക്ഷിപ്പാൻ സാധിച്ചതു നക്ഷത്രം നോക്കാതിരുന്നതിനാലാണ്. നമുക്ക് ഒന്നുകിൽ നക്ഷത്രം അല്ലെങ്കിൽ മശിഹാ എന്നു തീരുമാനിക്കണം.

അമ്മ: (അടുക്കളയിൽനിന്നോടിവന്നു) ഞാൻ നിങ്ങളുടെ സംസാരം കേട്ടുകൊണ്ടിരിക്കയായിരുന്നു. എന്തെല്ലാം പറഞ്ഞാലും രാഹു കഴിഞ്ഞേ മോളിയെ ഇവിടെനിന്നു പള്ളിയിലേക്കിറക്കൂ.

മോളി: അമ്മച്ചീ, അമ്മച്ചിയും ഇന്നും അന്ധവിശ്വാസത്തിനടിമയാണോ? അമ്മച്ചി മർത്തമറിയം സമാജത്തിൻെറ സെക്രട്ടറിയായിട്ടും "എൻെറ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും ഉപേക്ഷിക്കയില്ല", എന്ന കർത്തൃവാഗ്ദത്തം വിശ്വസിക്കാത്തതെന്താ? ദയവായി കല്യാണദിവസം രാഹുവിനു തന്നെ എന്നെ പള്ളിയിലേക്കു കൊണ്ടുപോകുവാൻ ഞാൻ അപ്പച്ചനോടും അമ്മച്ചിയോടും താഴ്മയായി അപേക്ഷിക്കയാണ്.

മത്തായി: ഇവിടെ എന്നാ ഒരു തർക്കം കേൾക്കുന്നത്?

അമ്മ: മോളിക്കു രാഹുവിൽ വിശ്വാസമില്ലെന്ന്. അവളെ തിങ്കളാഴ്ച 9 മണിക്കു മുമ്പുതന്നെ ഇവിടെനിന്നു പ്രാർത്ഥിച്ചിറക്കണമെന്ന്. ഞങ്ങൾ രണ്ടും അതു സമ്മതിക്കുമോ?

മത്തായി എടീ പെണ്ണേ, നിനക്കെന്തറിയാം. നീ അവിടെ നേരത്തെ ചെന്നാൽ കെട്ടാനുള്ള ചെറുക്കനില്ലാതെ കല്യാണം നടക്കുമോ? അവൻ 9 മണി കഴിഞ്ഞേ തിരുവല്ലായിൽനിന്നു തിരിക്കയുള്ളു.

വധു: അതൊന്നും എനിക്കറിയണ്ടാ. എന്നെ രാഹുവിൽ ഇവിടെനിന്നു പ്രാത്ഥിച്ചിറക്കുക എങ്കിലും ചെയ്യണം.

മത്താ: ഈ നാട്ടിലെങ്ങും കേട്ടുകേൾവി പോലും ഇല്ലാത്ത ഒരു കാര്യമാണു നീ പറയുന്നത്. അങ്ങനാണെങ്കിൽ നീ തന്നെ പള്ളിയിൽ അങ്ങു പൊയ്ക്കോ. ഇതല്ലയൊ ഇക്കാലത്തു പിള്ളാരെ പഠിപ്പിച്ചാൽ വരുന്ന ആപത്ത്? അവൾ ഇംഗ്ലീഷു പഠിച്ചപ്പോഴത്തേക്കു രാഹു നോക്കത്തില്ല.

മോളി: അമ്മാച്ചൻ കോപിക്കരുത്. അമേരിക്കയിലും ഇംഗ്ളണ്ടിലും എങ്ങും ഈ രാഹു ഇല്ലയൊ? അവിടെങ്ങും ക്രിസ്ത്യാനികൾ ഇങ്ങനെ മുഹൂർത്തം നോക്കാറില്ലല്ലൊ!

മത്താ: അതല്ലയോ അവിടെ ധാരാളം വിവാഹമോചനമുള്ളത്.

മോളി: അതെന്തിനാ അമ്മാച്ചൻ പറയുന്നത്. ഗുരുവായൂർക്ഷേത്രത്തിൽ കൊണ്ടുപോയി ശരിയായ മുഹൂർത്തം നോക്കി കല്യാണം നടത്തിയ എൻെറ ഒരു കൂട്ടുകാരി രമണിയുടെ കല്യാണം രണ്ടു വർഷംപോലും നിലനിൽക്കുന്നതിനു മുമ്പു വിവാഹമോചനമായതോ?

അപ്പൻ: മോളിയോടു വാദിച്ചു ജയിക്കാൻ നോക്കണ്ടാ. അവൾ അന്നചാണ്ടിയെപ്പോലാ വാദിക്കുന്നത്. പക്ഷെ അവളുടെ വാദം ഇവിടെ ചെലവാകത്തില്ല. (കല്യാണദിവസം മോളിക്കു ആരും അറിയാതെ അതിരാവിലെ പള്ളിയിൽ പോയി പ്രാർത്ഥിച്ചിട്ടു മടങ്ങിവരുവാൻ മാത്രമെ സാധിച്ചുള്ളു. അവളെ 9 മണി കഴിഞ്ഞു ഒരുക്കി പള്ളിയിൽ കൊണ്ടുപോയി. കല്യാണം മുറപോലെ നടന്നു.)

ഡോക്ടർ: ഇവൾക്കു മഞ്ഞപ്പിത്തത്തിൻെറ ആരംഭമുണ്ടായിരുന്ന സ്ഥിതിക്ക് കല്യാണം മാററിവയ്ക്കേണ്ടതായിരുന്നു.

വരൻ: മഞ്ഞപ്പിത്തമാണെന്നു ഞങ്ങൾ അറിഞ്ഞില്ല. വെറും പനിയാണെന്നു വിചാരിച്ചു.

മോളി: ഡോക്ടറേ, എൻെറ പരദേശവാസം തീരാറായി. എനിക്ക് എൻെറ കർത്താവിൻെറ അടുത്തു പോകുവാൻ സമയമായി.

വരൻ: കല്യാണം കഴിഞ്ഞിട്ട് ഒരാഴ്ചയേ ആയുള്ളല്ലൊ ഡോക്ടർ. എൻെറ മോളി സുഖമാകത്തില്ലെ?

മോളി: അവിടുന്നു വിഷമിക്കണ്ടാ. മറെറാരു വിവാഹത്തിനു ദൈവം ഇടയാക്കിയാൽ അതിനു മടിക്കയുമരുത്.

പട്ടക്കാരൻ: (തൈലാഭിഷേകം നടത്തുകയും വി. കുർബാന കൊടുക്കുകയും ചെയ്തുകഴിഞ്ഞു.) മോളിക്കു വല്ലതും പറയാനുണ്ടോ?

മോളി: പ്രിയ അച്ചാ, നിങ്ങൾ അച്ചന്മാരെങ്കിലും രാഹു നോക്കുന്നവരുടെ കല്യാണം നടത്തരുത്.,,

(മോളി വിശ്രമനാട്ടിലേക്കു പറന്നുകരേറി.)

# ചൊവ്വാഗ്രഹത്തെപ്പററി കൂടുതൽ പഠനം

**വാൾടർ ഫ്രോലിക്**

ജൂലൈമാസത്തിൽ ചന്ദ്രനിൽ അമേരിക്കക്കാരെ ഇറക്കാനുള്ള ശ്രമത്തിൽ കൂടുതൽ ശ്രദ്ധയും ഇപ്പോൾ കേന്ദ്രീകരിച്ചിരിക്കുകയാണെങ്കിലും അതേസമയംതന്നെ മററനവധി മുഖ്യ ശൂന്യാകാശപദ്ധതികളിലും അമേരിക്ക ഏർപ്പെട്ടിരിക്കുന്നുണ്ട്. ചൊവ്വായുടെ പരിസരത്തിലേക്ക് മനുഷ്യസഹമല്ലാത്ത രണ്ടു വാഹനങ്ങളുടെ സഞ്ചാരവും ഇക്കൂട്ടത്തിൽ ഉൾപ്പെടുന്നു. വാസ്തവത്തിൽ, 12 വർഷംമുമ്പ് ശൂന്യാകാശയുഗമാരംഭിച്ച ശേഷമുള്ള അമേരിക്കയുടെ ശൂന്യാകാശപര്യവേക്ഷണത്തിലെ ഏററവും സജീവമായ കാലഘട്ടം 1969–ൻെറ മദ്ധ്യം ആണ്.

ഏതൊരു സാധാരണവർഷത്തിലും ചൊവ്വായിലേയ്ക്കുള്ള സഞ്ചാരങ്ങളും 1969 മദ്ധ്യത്തിൽ അമേരിക്ക നടത്തുന്ന മററു ശൂന്യാകാശപദ്ധതികളും പ്രാധാന്യമർഹിക്കുന്നവതന്നെ. എന്നാൽ ഇതു് ചന്ദ്രൻെറ വർഷമാണ്. ജൂലൈ 16–ാം തീയതി കേപ്കെന്നഡിയിൽനിന്നു് ചന്ദ്രനിലേക്കു വിക്ഷേപിക്കാൻ നിശ്ചയിച്ചിട്ടുള്ള അപ്പോളോ–11 എന്ന മനുഷ്യസഹവാഹനത്തിൽ ഇപ്പോഴുള്ള താല്പര്യം മറെറല്ലാ ഗംഭീരപദ്ധതികളേയും മറച്ചുകളഞ്ഞിരിക്കയാണ്. എങ്കിലും, സൗരയൂഥപര്യവേക്ഷണത്തിൽ മിക്കവാറും തത്തുല്യം അർത്ഥവത്തായ സംഭാവനകൾതന്നെ മററുള്ളവയും അന്തിമമായി നൽകിയേക്കും.

## ചൊവ്വയിലേയ്ക്കു്

മനുഷ്യനെ ചന്ദ്രനിൽ ഇറക്കുന്നതിനുള്ള അപ്പോളോ–11 ൻെറ സഞ്ചാരത്തിനു പുറമെ, 1969 മദ്ധ്യത്തിൽ താഴെ പറയുന്ന മുഖ്യശൂന്യാകാശപദ്ധതികളിലും അമേരിക്ക ഏർപ്പെട്ടിരിക്കുന്നു.

അമേരിക്കയുടെ മനുഷ്യസഹമല്ലാത്ത രണ്ടു മാരിനർ ശൂന്യാകാശവാഹനങ്ങൾ ചൊവ്വായുടെ പരിസരത്തിലെത്താൻ അഞ്ചുമാസം ദീർഘിക്കുന്ന ഒരു സഞ്ചാരത്തിലേർപ്പെട്ടിരിക്കുകയാണ്. ആ ഗ്രഹത്തെപ്പററി ഇതുവരെ ആരും നടത്താൻ ശ്രമിച്ചിട്ടില്ലാത്ത ഏററവും സമഗ്രമായ ശാസ്ത്രീയ പര്യവേക്ഷണം നടത്തുകയാണ് ഇതിൻെറ ഉദ്ദേശ്യം. ഈ ശൂന്യാകാശവാഹനങ്ങളിൽ ഒന്നു് ജൂലൈ അവസാനവും മറേറതു് ഓഗസ്റ്റ് ആരംഭത്തിലും ചൊവ്വായ്ക്കു് 3500 കിലോമീററിനു (2000 മൈൽ) ള്ളിൽ അടുത്തെത്തും. അപ്പോൾ അവ നടത്തുന്ന പരിശോധനകളിൽ ചിലതു്, ചൊവ്വായുടെ പരിസരം ജീവസന്ധാരണത്തിനു് അനുയോജ്യമാണോ എന്നു് നിർണ്ണയിച്ചേക്കാം.

ജൂൺ അവസാനം ഭ്രമിയുടെ ഭ്രമണപഥത്തിലേയ്ക്കു് ഒരു കുരങ്ങിനെ വിക്ഷേപിച്ചു് ഭാരമില്ലാത്ത അവസ്ഥയിൽ ദീർഘകാലം കഴിച്ചുകൂട്ടുന്നതു് ഈ ജന്തുവിൽഎന്തെന്തു ഫലങ്ങളുണ്ടാക്കുമെന്നു് ശാസ്ത്രജ്ഞന്മാർ നിർണ്ണയിക്കുന്നതാണ്.

രണ്ടു പുതിയ ഭൗമോപഗ്രഹങ്ങൾ, സൂര്യനെയും ഭൂമിയുടെ അന്തരീക്ഷത്തെയും ശൂന്യാകാശത്തിലെ റേഡിയോ വികിരണം, കാന്തശക്തികൾ തുടങ്ങിയ പ്രതിഭാസങ്ങളെയുംപററി വളരെയധികം പുതിയ വിവരങ്ങൾ ശാസ്ത്രജ്ഞന്മാർക്കു് നൽകുമെന്നു് പ്രതീക്ഷിക്കുന്നു.

ഈ പദ്ധതികളിൽ ഏററവും പകിട്ടേറിയതു് ചൊവ്വായിലേയ്ക്കുള്ള ദൗത്യങ്ങളാണ്. കേപ്കെന്നഡി (ഫ്ളോറിഡാ) യിൽനിന്നു് ഫെബ്രുവരി 24–ാം തീയതി വിക്ഷേപിച്ച ''മാരിനർ–6,, ജൂലൈ 31–ാം തീയതി രാവിലെ 6 മണിക്കു് ചൊവ്വായ്ക്കു് ഏററവും അടുത്തെത്തുന്നതാണ്. രണ്ടാമത്തെ വാഹനമായ ''മാരിനർ–7,, മാർച്ച് 27–ാം തീയതിയാണ് വിക്ഷേപിച്ചതു്. ഓഗസ്റ്റ് 5–ാം തീയതി രാവിലെ 6 മണിക്കു് അതു ചൊവ്വായ്ക്കു് ഏററവും അടുത്തു് എത്തും.

ഈ രണ്ടു വാഹനങ്ങളും ചൊവ്വായുടെ ടെലിവിഷൻചിത്രങ്ങളും അതിലെ അന്തരീക്ഷത്തിൻെറ ഊഷ്മാവിൻെറയും അളവുകളും എടുക്കുന്നതും മററു പല നിരീക്ഷണങ്ങൾ നടത്തുന്നതും ചിത്രങ്ങളും വിവരങ്ങളും റേഡിയോവഴി ഭൂമിയിലേക്കു് അയയ്ക്കുന്നതുമാണ്.

ഭിന്നദിശകളിലൂടെ ചൊവ്വായെ സമീപിച്ചുകൊണ്ടിരിക്കുന്ന, 303 കിലോഗ്രാം ഭാരമുള്ള ഈ ശൂന്യാകാശവാഹനങ്ങൾ ചൊവ്വായുടെ വിവിധ ഭാഗങ്ങൾ നിരീക്ഷിക്കുന്നതാണ്. ചൊവ്വാഗ്രഹം അപ്പോൾ ഭൂമിയിൽനിന്നു് ഏകദേശം 9.6 കോടി മൈൽ അകലെയായിരിക്കും.

## സൂക്ഷ്മവീക്ഷണം

ചൊവ്വായിലെ മദ്ധ്യരേഖയ്ക്കു് മുകളിലൂടെ ''മാരിനർ–6,, പാഞ്ഞുപോകുമ്പോൾ, ആ ഗ്രഹത്തിൻെറ ദക്ഷിണധ്രുവം ഉൾപ്പെടെയുള്ള തെക്കൻഭാഗത്തിനു് മുകളിലൂടെയാണ് ''മാരിനർ–7,, കടന്നുപോകുക. ഈ രണ്ടു വാഹനങ്ങളിലുമുള്ള ക്യാമറാകൾ ചൊവ്വാഗ്രഹത്തിൻെറ ഉപരിതലത്തിൻെറ ഏകദേശം 20 ശതമാനം ഭാഗത്തിൻെറ ഫോട്ടോകൾ എടുക്കുന്നതും അമേരിക്കയുടെ ''മാരിനർ–4,, എടുത്ത ചിത്രങ്ങളിൽ തിരിച്ചറിഞ്ഞ വസ്തുക്കളുടെ 12–ൽ ഒരംശം വലിപ്പമുള്ള വസ്തുക്കൾ തിരിച്ചറിയുന്നതുമാണ്. 1965–ൽ ''മാരിനർ–4,, ചൊവ്വായ്ക്കു് ഏകദേശം 95000 കിലോമീററർ (6000 മൈൽ) അടുത്തുകൂടി കടന്നുപോയി.

ഭ്രമിയെ 30 ദിവസം വലംവയ്ക്കുന്ന കുരങ്ങിൻെറ സഞ്ചാരം ജൂൺ 27–ാം തീയതിയാണ് ആരംഭിക്കുന്നതു്. ഇതിനു നാലു വയസ്സ് പ്രായമുണ്ടു്. ആ ജന്തുവിൻെറ ശരീരത്തിൽ പിടിപ്പിച്ചിട്ടുള്ള സെൻസറുകൾ അതിൻെറ ഹൃദയമിടിപ്പ്, രക്തസമ്മർദ്ദം, തലച്ചോറിലെ തരംഗങ്ങൾ, മാംസപേശിയുടെ അവസ്ഥ തുടങ്ങിയവയെ സംബന്ധിച്ച സ്ഥിതിവിശേഷങ്ങളുടെ വിവരങ്ങൾ ഭ്രമിയിലേയ്ക്കു പ്രേഷണം ചെയ്യും. ഭ്രമിയിൽ മടങ്ങിയെത്തിയശേഷം വളരെ സംപൂർണ്ണമായ ഒരു ശരീരപരിശോധനയ്ക്കു് അതിനെ വിധേയമാക്കും.

രണ്ടു പുതിയ ശാസ്ത്രീയോപഗ്രഹങ്ങളിൽ ആദ്യത്തേതു്– ''ഓജിഓ–6,, (ഭ്രമണപഥത്തിലുള്ള ഭൗമോർജ്ജ നിരീക്ഷണനിലയം) അമേരിക്കയുടെ പടിഞ്ഞാറെ തീരത്തുള്ള ഇമ്പോകിൽ (കാലിഫോർണിയാ) നിന്നു ജൂൺ 5–ാംതീയതി വിക്ഷേപിക്കപ്പെട്ടു. 627 കിലോഗ്രാം ഭാരമുള്ള ഈ ശൂന്യാകാശവാഹനം 100 മിനിററിൽ ഒരു തവണ വീതം ഭ്രമിയെ ചുററിക്കൊണ്ടിരിക്കുകയാണ്. മിക്കവാറും ധ്രുവങ്ങളിലൂടെയുള്ള ഈ ഭ്രമണപഥം, ഭ്രമിയിൽനിന്നു 1090 കിലോമീററർ (683 മൈൽ) മുതൽ 397 കിലോമീററർ (248 മൈൽ) വരെ ഉയരത്തിലുള്ളതാണ്.

''ഓജിഓ,, പരമ്പരയിൽ ഇതിനു മുമ്പു വിക്ഷേപിക്കപ്പെട്ട അഞ്ചു് ശൂന്യാകാശവാഹനങ്ങളും ഇപ്പോഴും ഭ്രമിയിലേയ്ക്കു വിവരങ്ങൾ അയച്ചുകൊണ്ടാണിരിക്കുന്നതു്. ''ഓജിഓ–6,, ൽ 25 ശാസ്ത്രീയപരീക്ഷണങ്ങൾക്കുള്ള ഉപകരണങ്ങൾ അടക്കം ചെയ്തിട്ടുണ്ടു്. ഈ പരീക്ഷണങ്ങൾ, ഭ്രമിയുടെ ഉപര്യന്തരീക്ഷവും അതിൻെറ കാന്തമേഖലയുമായി സൂര്യൻെറ റേഡിയോ വികിരണത്തിനുള്ള പരസ്പര പ്രതികരണത്തെ സംബന്ധിച്ച പഠനത്തിൽ ശാസ്ത്രജ്ഞന്മാരെ സഹായിക്കുന്നതാണ്. ഭ്രമിയെപ്പററി–അങ്ങനെ ഒരു പക്ഷേ മററു ഗ്രഹങ്ങളെപ്പററിയും–മനസ്സിലാക്കാൻ സഹായിക്കുന്നതിനു പുറമേ ഈ പുതിയ അറിവ് ഭ്രമിയിൽ ദീർഘദൂരവാർത്താവിനിമയങ്ങൾ മെച്ചപ്പെടുത്തുന്നതിലേയ്ക്കു നയിച്ചേക്കുമെന്നു പ്രതീക്ഷിക്കുന്നു.

മറെറാരു ശാസ്ത്രീയോപഗ്രഹം–ഒരു ഗ്രഹാന്തരനിരീക്ഷണനിലയം–ജൂൺ 20–ാംതീയതി വിക്ഷേപിക്കുന്നുണ്ടു്. ഭ്രമിയോടു 193 കിലോമീററർ (120 മൈൽ) വരെ അടുത്തു വരികയും സൗരവാതകങ്ങളും ശൂന്യാകാശത്തിലെ റേഡിയോ വികിരണങ്ങളും ആകർഷണ പ്രതിഭാസങ്ങളും അളക്കാൻ വേണ്ടി 102000 കിലോമീററർ (126000 മൈൽ) വരെ അകന്നുപോകുകയും ചെയ്യുന്ന ഒരു ഭ്രമണപഥമാണ് ഇതിനുണ്ടായിരിക്കുക.

(continued from page 12)

The sad fact is that many of us who are forced to our knees by disater or danger, sudden loss or fear, rarely pray when things are going well. Yet here too we but follow instinct, and a not unsound one; what St. Paul defines as "hope against hope", the last refuge of the exploited (for the others are in no need of providence, having already provided adequately for themselves) But when human strength foresight or ingenuity are at the end, only God can help, and provided "our trust is full" he can be relied on. This, ultimately, is what is called "providence" and it is the justification (if we need any) for intercessory and petitionary prayer. God will not interfere arbitrarily or miraculously in our lives to prevent the natural outcome of our actions. But he does guarantee that in every situation of our lives, however difficult, there is always a way out, because all is already taken up into the love and mercy of God. Perhaps nothing changes; the threat of ill health becomes a terrible reality; the child for whose life I am praying dies; and I am required to cope with these burdens, often alone. Nevertheless, in and through all, God is still with me, and therefore who can be effectively against me? The letter to the Romans penetrates deeply into his mystery of providence.

Nor is it in any way inconsistent with our natural knowledge of the causes of such things to pray about a change in today's weather (which has already been settled by yesterday's meteorological conditions) so long as we do not regard God merely as a kind of instant-dispenser. God is not tied down to a time-sequence of days and hours as we are. In his eternal present moment the prayers we make for a sunny day do not have to be balanced against those of our neighbour for rain. (One of us is going to be disappointed, of course. Even among human parents, the wisest and kindest are not necessarily those who give their children whatever they ask for.) This is why any prayer for some specific need should be qualified by the implicit submission to His will which is the solution to the mystery of "unanswered prayer". If we really mean the words when we say the "Our Father", we have already and in advance accepted God's will in large things and small. Asking him to rearrange the climatic conditions to suit our immediate convenience is not taking back that fundamental act of submission,

What I think the evangelists are most insistent upon is the quality of our trust. Faith was the condition our Lord demanded, or needed, to perform his miracles. As Julian of Norwich points out rather ruefully:

> ...often times our trust is not full...For some of us believe that God is Almighty and may do all, and that He is All-Wisdom and can do all; but that He is All-Love and will do all, there we stop short. And this not-knowing it is, that hindereth most God's lovers as to my sight.

If, then, we must qualify all our requests with an implicit submission to God's will, is there any point in particularising our petitions? Why pray for the success of a foot-ball team or the life of a child, when God's plan already includes the outcome in both cases? Why not simply pray for the accomplishment of his will...or since this will be accomplished whether or not we pray, why pray at all?

It is no doubt true that as we progress in the spiritual life there is a tendency towards simplification in prayer; we are less concerned with detailed particulars of needs and intentions. Nevertheless prayer of petition is a need we all have. Sometimes, indeed, we need to make specific petitions for the grace to accept his will. When he sends sunshine and roses it is easy enough to accept his will and pray that it continue to be done (along these lines); but a father or mother wrestling with him for the life of a sick child will hardly be so phlegmatic about the outcome. It is, in fact, a good thing to retain some element of particular petitions however advanced we become in the ways of prayer or abandonment to God's will. Certainly it is more humble and childlike to do so; more in keeping with the gospel picture of Jesus's instructions on the matter. In any case, there is always the risk that if we pray for nothing in particular, we will have no impetus or incentive to keep at it and will abandon the practice altogether, since most of us are less active about thanking God for the good things we have (which we believe are ours by right, or the result of our own foresight and financial skill) than for beseeching him rather earnestly for things we do not have and for which we feel the need.

Nevertheless, we should not pray only for material things, and our petitions must include "the weightier matters of the law". For, says Julian of Norwich, "it is almost impossible that we should beseech mercy and grace, and not have it". And the fruit and end of our prayers is that we be "oned and like to our Lord in all things."

> Then signifieth he thus: that we should see that He doeth it, and that we should pray therefore. For the one is not enough. For if we pray and see not that He doeth it; it maketh us heavy and doubtful; and if we see that He doeth, and we pray not, we do not our debt, and so may it not be; but to see that He doeth it, and to pray for withal—so is He worshipped and we sped.

—New Christian.

# സ്വാതന്ത്ര്യത്തെപ്പറ്റി മാർപ്പാപ്പാ

റോമൻകത്തോലിക്കാസഭയിൽ വളർന്നുകൊണ്ടിരിക്കുന്ന പുതിയ സ്വാതന്ത്ര്യം ഹയരാർക്കിയുടെ അധികാരത്തെ വെല്ലുവിളിക്കാനുള്ള അവകാശം ആർക്കും നൽകുന്നില്ലെന്നു പോൾ മാർപ്പാപ്പാ തിരുമേനി പ്രസ്താവിച്ചിരിക്കുന്നു.

„ഹയരാർക്കിയുടെ ഈ അധികാരം താഴെനിന്നു വരുന്നതല്ല, അതിന്റെ ഉറവിടം ദൈവീകമാണ്.,, റോമിലെ സെന്റ് പീറ്റേഴ്സ്ബസിലിക്കയിൽ തീർത്ഥാടകരോടു സംസാരിക്കുകയായിരുന്നു തിരുമേനി.

മാർപ്പാപ്പായുടെ പരമാധികാരം, ഹയരാർക്കിയുടെ അധികാരം എന്നിവയ്ക്കെതിരായും വൈദികർക്കും അയ്മേനികൾക്കും കൂടുതൽ സ്വാതന്ത്ര്യം നൽകിക്കൊണ്ടു സഭയെ കൂടുതൽ ജനാധിപത്യപരമാക്കണമെന്ന വാദത്തിനനുകൂലമായും വാദിക്കുന്നവർക്കുള്ള ഒരു മറുപടിയായിട്ടാണു മാർപ്പാപ്പാ തിരുമേനി സംസാരിച്ചതു്.

വത്തിക്കാൻ കൗൺസിലിന്റെ ശുപാർശയനുസരിച്ചു സ്വാതന്ത്ര്യത്തിന്റെയും അനൗപചാരികത്വത്തിന്റെയും പുതിയ കാലഘട്ടത്തിലേയ്ക്കു സഭ പ്രവേശിച്ചുകൊണ്ടിരിക്കുകയാണെന്നും അദ്ദേഹം പറഞ്ഞു. പല നിയമങ്ങളും നിബന്ധനകളും കുറവു ചെയ്യുമെന്നും ഔപചാരികശിക്ഷണം കുറയുമെന്നും സ്വേച്ഛാപരമായ അസഹിഷ്ണത, ഏകാധിപത്യം എന്നിവ അവസാനിപ്പിക്കുമെന്നും തിരുമേനി പ്രസ്താവിച്ചു.

Reg. No. K 289 Licence No 489

ചർച്ച് വീക്കിലി

*Is there any point in Intercessory prayer?*

# Ground of Our Beseeching

**Margaret Rowe**

"It is easy to make fun of intercessory prayer—and very soon to wonder if there is any point at all in the earnest importuning of the Creator by his creatures." The correspondent who wrote this was asking a serious question, and it deserves a serious answer.

What is the lesson we are being taught by Mathew 8 vv 23–27? Jesus was asleep (in the stern, on a pillow, Mark adds) when a sudden squall blew up, and the terrified fishermen wakened him in a panic. "Save us, we're sinking." After rebuking them for lack of faith, he called the wind to order and their prayers were "answered". They "had their beseeching", as Julian of Norwhich would say.

But what are we supposed to learn from this? Surely not that the next time a thunderstorm threatens either the crops or a picnic outing, we can merely pray and expect to see the dark clouds blow over and the skies turn blue. Christ never suggested that our day-to-day problems could be so easily and effortlessly solved. One often hears remarks regarding the futility of praying about the weather, or asking for changes in what has already been determined by natural conditions. Nevertheless, the Canon of Carlisle Cathedral who requested prayers of the faithful for professional footballers (while at the same time recognising that their success would depend on other factors, such as skill, training, etc.) was following a perfectly sound instinct.

One of the fundamental teachings of Christianity is that man is not dependent upon himself. He has nothing solid beneath his feet, and can hope only in God's mercy and providence. But this very notion "providence" is extremely difficult to bring home to contemporary man, confident as he is in the wonders and power put into his hand by modern technology. He can understand charity, commitment, solidarity with humankind—but providence is not in his vocabulary. It smacks of magic; one need only pass the word along to his obliging ally up above, and fine weather is guaranteed for his summer holidays. God thus passed into practical service in daily life, to ensure success or well-being, is neither more nor less than a good-luck charm worn by the superstitious but unskilful driver as protection against accidents on the road. And this difinition is categorically condemned in scripture, because it is inspired by self-seeking, rather than by a conviction of one's own absolute dependance upon God's providence. The attitude of many Christians at prayer is comparable to a man paying his debts. God, to them, is an omnipotent banker, who repays our investments of homage with interest in the form of favours, "prospering the work of our hands" even in shady business dealsr.

Certain portions of the Old Testament admittedly equate material prosperity and success with virtue ("Neither in my youth, nor now that I am old, have I seen a just man forsaken, nor his descendant begging bread" makes one feel that the Psalmist must have been a singularly unobservant man). The Book of Job specifically rejects the egoism of the self-sufficient, reiterating that it is untrue that the man who is a success, financially or otherwise, is a better person. If providence meant merely material security and favouritism, it would not be a revelation of divine love, but an injustice crying to heaven for redress. The good news of providence was a liberation, not for the successful, but for the weary and oppressed, the discouraged and fearful: to each one of us it says "Fear not...you have only to ask in my name...

Still, prayer is not only the business of asking God for assistance, although it certainly includes such petitions. We can and should ask for help and guidance in our temporal affairs and interests, because we have been taught on excellent authority to think of God as our heavenly Father, interested in our undertakings, watching over us with solicitude This, rather than that he arbitrarily countermand the weather forecast, is surely the lesson Mathew 8 vv 23—27 and Mark 4 vv 37—40 are teaching. The disciples were not informing God about an external situation of which he was unaware. They were making actual an internal situation, one of willed dependence upon his mercy, which was both called forth by love and met by a further outpouring of love. Because while he knows our need, he does not know our prayer until we pray, since only by praying does it beeome actual.

This was all said very concisely just on six centuries ago, in words that have never been bettered, and which defy transliteration into modern English I quote Julian of Norwich:

> I am ground of thy beseeching: first it is my will that thou have it: and after, I make thee to will it; and after I make thee to beseech it and thou beseechest it. How should it then be that thou shouldst not have thy be-seeching?...For everything that our good Lord maketh us to beseech, Himself hath ordained it to us from without beginning.

(continued on page 11)

Printed and publtshed by N. M. Abraham B. A. at the Malayala Manorama Press, Kottayam.